# കേരള
# മലയാള പാഠാവലി



സ്റ്റാൻഡേർഡ് 4

# കേരള

# മലയാള പാഠാവലി

## സ്റ്റാൻഡേർഡ് 4



ഗവണ്മെൻറിൽനിന്നും നിയമിച്ച കമ്മിററി
തയ്യാറാക്കിയതു്

വില : 60 നയാ പൈസ.

1961

# പാഠവിവരം

പാഠം 1

# കേരളം

കേരളമാണ് നമ്മുടെ ജന്മദേശം. ഈ മനോഹരമായ പ്രദേശം വിശാലമായ ഭാരതഭൂമിയുടെ ഒരു ഭാഗം ആകുന്നു. ഭാരതത്തിലെ പതിന്നാലു സംസ്ഥാനങ്ങളിൽ ഏററവും വിസ്താരം കുറഞ്ഞതു് കേരളമത്രേ. പതിനയ്യായിരം ചതുരശ്രനാഴികയോളം മാത്രമേ ഈ സംസ്ഥാനത്തിനു വലിപ്പമുള്ളു. വീതിയും നീളവും മാത്രം അല്ലല്ലൊ ഒരു നാടിൻെറ മഹത്വത്തിനു് കാരണം. പ്രകൃതിവിഭവം, സംസ്കാരം, ജനങ്ങളുടെ സ്വഭാവം, മുതലായവ കൂടി നോക്കിയിട്ടാണു് രാജ്യത്തിൻെറ പ്രാധാന്യം നിർണ്ണയിക്കുന്നതു്. കേരളത്തിനു ഭാരതീയസംസ്ഥാനങ്ങളിൽ മുഖ്യമായ ഒരു സ്ഥാനം ഉണ്ടു്.

ഭാരതത്തിൻെറ ഹൃദയാകർഷകമായ ആകൃതി നിങ്ങൾക്കു സങ്കല്പിക്കുവാൻ കഴിയുകയില്ലേ? ഇല്ലെങ്കിൽ അതിൻെറ പുതിയ പടത്തിൽ ഒന്നു കണ്ണോടിക്കൂ. അതിൻെറ തെക്കുപടിഞ്ഞാറെ കോണിൽ കേരളം നീണ്ടുകിടക്കുന്നു. കിഴക്കുഭാഗത്തു് പച്ചക്കൊടുമുടികളും വലിയ വനങ്ങളും തോട്ടങ്ങളും ഉള്ള മല; പടിഞ്ഞാറുഭാഗത്തു് ഇരമ്പിക്കൊണ്ടിരിക്കുന്ന കടൽ. നടുക്കു നദികളും തോടുകളും അരുവികളും കായലുകളും വയലുകളും തോപ്പുകളും ഗ്രാമങ്ങളും നഗരങ്ങളും നിറഞ്ഞ പ്രദേശം. കാശ്മീരിനു പോലും കേരളത്തോളം പ്രകൃതിസൗന്ദര്യം ഇല്ലെന്നാണു് ചില സന്ദർശകരുടെ പക്ഷം. ഈ മലനാട്ടിൽ ജനിച്ച

വളരാൻ ഇടയായതു് നാം മഹാഭാഗ്യമായി കരുതേണ്ടതല്ലേ ?

പൗരാണികകാലത്തെ കേരളത്തിനു് ആധുനിക കേരളത്തെക്കാൾ വലിപ്പം ഉണ്ടായിരുന്നു. ഗോകർണ്ണം മുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്ന ഭൂവിഭാഗത്തിനു മുഴുവൻ അന്നു കേരളം എന്നായിരുന്നു സംജ്ഞ. മഹാഭാരതത്തിലും അശോക ശിലാശാസനത്തിലും ഈ രാജ്യത്തെപ്പററിയുള്ള പ്രസ്താവമുണ്ടു്. ഈ രാജ്യത്തിൻെറ പഴക്കമാണല്ലോ ഇതെല്ലാം സൂചിപ്പിക്കുന്നതു്. പണ്ടുമുതല്ക്കേ യവനന്മാർ, അറബികൾ ചീനന്മാർ മുതലായവർ സമുദ്രംവഴിക്കു് കേരളവുമായി കച്ചവടം നടത്തിയിരുന്നു. കുരുമുളകു്, ഏലം, ആനക്കൊമ്പു്, മയിൽപീലി എന്നിങ്ങനെയുള്ള പദാർത്ഥങ്ങൾക്കു് അന്നു വിദേശങ്ങളിൽ വലിയ പ്രിയമായിരുന്നുവത്രെ.

പണ്ടു് ആര്യന്മാർ കേരളത്തിൻെറ വടക്കേ അററത്തുണ്ടായിരുന്ന കാടുകൾ വെട്ടിത്തെളിച്ചു് അവിടെ പ്രവേശിച്ചു. അതിന്നു മുമ്പുതന്നെ ഈ നാട്ടിൽ കുടിയേറിപ്പാർത്തിരുന്ന ജനങ്ങളും അവരും തമ്മിൽ ആദ്യം കലഹം ഉണ്ടായെങ്കിൽ അത്ഭുതപ്പെടാനില്ലല്ലൊ. കാലക്രമത്തിൽ പൂർവനിവാസികളും ആര്യന്മാരും തമ്മിൽ ഇണങ്ങുകയാണു് ചെയ്തതു്. കാടും മലയും നിറഞ്ഞ അന്നത്തെ കടൽത്തീരം വെട്ടിത്തെളിച്ചു വടക്കു ഭാഗത്തുകൂടി ഇവിടെ പ്രവേശിച്ച ആര്യവംശജന്മാരാണു്, പരശുരാമൻ മഴുവെറിഞ്ഞു സമുദ്രത്തിൽനിന്നും വീണ്ടെടുത്തതാണു് കേരളം എന്ന കഥ കെട്ടിയുണ്ടാക്കിയതു്. ഈ കല്പിതകഥ ചരിത്രകാരന്മാർ സത്യമായി ഒരി

ക്കല്ലം അംഗീകരിച്ചിരുന്നില്ല. കടലിൽ നിന്നു് ഉയൎന്നുവന്നതായിരിക്കണം കേരളമെന്നു് ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

ഹിന്ദുമതത്തിനു മാത്രമല്ല കേരളത്തിൽ പ്രചാരം ഉണ്ടായിരുന്നതു്. ബുദ്ധമതക്കാരും ജൈനമതക്കാരും ഇവിടെ ഒരു കാലത്തു് ധാരാളം ഉണ്ടായിരുന്നു. അവരെല്ലാം കാലാന്തരത്തിൽ ഹിന്ദുമതത്തിൽ ലയിച്ചു. യഹൂദന്മാർ പ്രാചീന കാലത്തുതന്നെ കേരളത്തിൽ കുടിയേറിപ്പാൎത്തവരാണു്. യേശുക്രിസ്തുവിൻെറ പ്രഥമശിഷ്യന്മാരിൽ ഒരാൾതന്നെയാണു് മലനാട്ടിൽ വന്നു ക്രൈസ്തവവേദം പ്രചരിപ്പിച്ചതെന്നാണു് ഐതിഹ്യം. ഇസ്ലാം മതത്തിനും ഇവിടെ വളരെക്കാലം മുമ്പുതന്നെ പ്രചാരം സിദ്ധിച്ചു. അമ്പലങ്ങളും പള്ളികളും കേരളത്തിൽ അട്ടുത്തട്ടുത്തു് നഗരങ്ങളിലും ഗ്രാമങ്ങളിലും കാണാം. മതസംബന്ധമായ കലഹം ഈ നാട്ടിൽ ഉണ്ടാകാറില്ല. ഹിന്ദുക്കളും ക്രിസ്ത്യാനികളും മുസൽമാന്മാരും മററുള്ളവരും കേരളത്തിൻെറ ഐശ്വൎയ്യത്തിനുവേണ്ടി ഐക്യത്തോടുകൂടി പ്രാചീനകാലം മുതല്ക്കേ പ്രവൎത്തിച്ചുവരുന്നു.

വനവിഭവങ്ങൾ ഈ രാജ്യത്തെ വിലപിടിച്ച സമ്പത്തുകളാണു്. കുരുമുളകു്, ഏലം, കാപ്പി, തേയില, റബ്ബർ മുതലായവ നമ്മുടെ ഗിരി നിരകളിൽ ധാരാളം കൃഷി ചെയ്തുവരുന്നു. തേക്കു്, വീട്ടി, തമ്പകം മുതലായ മരങ്ങളും അവിടങ്ങളിൽ സുലഭമാകുന്നു. സഹ്യപൎവ്വത പംക്തിയിൽ നിന്നു പുറപ്പെട്ടു് നമ്മുടെ നാടുകളെ ഫലഭൂയിഷ്ഠമാക്കിക്കൊണ്ടു് അനേകം ചെറിയ നദികൾ പ്രവഹിക്കുന്നുണ്ടു്. അവ

യിൽ അണകൾകെട്ടി കൃഷിക്കു വേണ്ട വെള്ളം സംഭരിക്കാൻ സാധിക്കും. അവയിൽ നിന്നു നമുക്കു വേണ്ടതിലധികം വൈദ്യുതശക്തി ഉൽപ്പാദിപ്പിക്കാം. യന്ത്രങ്ങൾ നടത്തുന്നതിനും നഗരങ്ങൾക്കും ഗ്രാമങ്ങൾക്കും വെളിച്ചം കൊടുക്കുന്നതിനും വിദ്യുച്ഛക്തി ആവശ്യമാണല്ലോ. പള്ളിവാസലിൽ ഇങ്ങനെ വിദ്യുച്ഛക്തി ഉൽപ്പാദിപ്പിക്കുന്നുണ്ട്.

കടലോരത്തിനും മലവാരത്തിനും ഇടയ്ക്കു് കിടക്കുന്ന പ്രദേശങ്ങൾ കണ്ടാൽ പൂങ്കാവനങ്ങളാണെന്നു് സഞ്ചാരികൾക്കു് തോന്നിപ്പോകും. മാവു്, പിലാവു്, പുളി, തെങ്ങു്, കവുങ്ങു് മുതലായ വൃക്ഷങ്ങൾ മിക്ക പറമ്പുകളിലും കാണാം. വെററിലയും കുരുമുളകും മത്തയും കുമ്പളവും പാവലും പടവലവും നട്ടവളത്തുന്ന പുരയിടങ്ങൾ എവിടെയാണു് ഇല്ലാത്തതു്? നെല്ലു് വിളഞ്ഞു കിടക്കുന്ന പാടങ്ങളുടെ നടുവിലൂടെ ഒന്നു നടക്കുന്നതു തന്നെ ആഹ്ളാദകരമായിരിക്കും. കായൽവക്കുകളും കടൽതീരങ്ങളും തെങ്ങിൻതോപ്പുകൾ നിറഞ്ഞവയാകുന്നു. പ്രയത്നശാലികളായ കേരളീയർ കേരളത്തെ ഇന്ത്യയിലെ പൂങ്കാവനം ആക്കുകയാണു്.

ഈ ചെറിയ രാജ്യത്തു് നൂററിനാല്പതു ലക്ഷത്തോളം ജനങ്ങൾ ആണു് താമസിക്കുന്നതു്! നമ്മുടെ പറമ്പുകളിൽ നിന്നും പാടങ്ങളിൽനിന്നും കൂടുതൽ വിളവും ആദായവും ഉണ്ടാക്കുവാൻ നമുക്കു് കഴിയണം. നദീജലവും മററു പ്രകൃതി വിഭവങ്ങളും നമുക്കു് പൂർണ്ണമായി പ്രയോജനപ്പെടുത്താൻ സാധിക്കണം. ശാസ്ത്രീയമായ ജ്ഞാനവും പരിശീലനവും അതിനു കൂടിയേ കഴിയൂ. പ്രവ

ത്തിയിൽ ആഹ്ലാദം അനുഭവിക്കാനുള്ള മനഃസംസ്കാരവും നമുക്കു മേൽക്കുമേൽ ഉണ്ടാവണം. എന്നാൽ മാത്രമേ ഇവിടെ കൃഷി ആദായകരമാവുകയുള്ളു; വ്യവസായശാലകൾ വദ്ധിക്കുകയുള്ളു; വാണിജ്യം അഭിവൃദ്ധിപ്പെടുകയുള്ളു.

കേരളീയരുടെ വസ്ത്രധാരണത്തിൽ ആഡംബരം വളരെ കുറവാണ്; പക്ഷേ, വെടിപ്പും വൃത്തിയും ഭംഗിയും ഉണ്ട്. അവരുടെ ഗൃഹങ്ങൾ വളരെ വലിയവയല്ല. എങ്കിലും വീടും പരിസരവും അവർ ശുചിയാക്കി വെച്ചുകൊണ്ടിരിക്കുന്നു. മിക്കവരും രണ്ടുനേരം കുളിക്കും. ശുദ്ധവായു ശ്വസിച്ച് വയലുകളിൽ കൃഷിചെയ്യുന്ന കഷകന്മാർ ആരോഗ്യശാലികളാണെന്നു സാമാന്യമായി പറയാം. കേരളീയർ ഉത്സവങ്ങളിലും ആഘോഷങ്ങളിലും താല്പര്യമുള്ളവരാകുന്നു. 'ഓണം' കേരളീയരുടെ ദേശീയവിശേഷദിവസമാണ്.

കേരളത്തിലെ മുഖ്യഭാഷ മലയാളമാണ്. അതിനു തമിഴിനോട് വളരെ സാമ്യമുണ്ട്. സംസ്കൃതഭാഷയിൽ നിന്നു മലയാളം അനവധി വാക്കുകൾ സ്വീകരിച്ചിട്ടുണ്ട്. അറബി, പോർച്ചുഗീസ്, ഹിന്ദി, ഇംഗ്ലീഷ് മുതലായ ഭാഷകളിൽ നിന്നും നമ്മുടെ ഭാഷ ഒട്ടേറെ വാക്കുകൾ കൈക്കൊണ്ടിരിക്കുന്നു. വളർന്നുവരുന്ന മലയാളത്തിൽ ധാരാളം വിശിഷ്ടഗ്രന്ഥങ്ങൾ ഉണ്ട്. ചെറുശ്ശേരി, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ മുതലായ മഹാകവികളുടെ പേരുകൾ നിങ്ങൾ കേട്ടിട്ടുണ്ടല്ലോ.

കേരളത്തിൽ അനേകം മഹാപുരുഷന്മാർ പിറന്നിട്ടുണ്ട്. ശ്രീശങ്കരാചാര്യരാണ് അവരിൽ ഒന്നാ

മൻ. ആ തത്വജ്ഞാനിക്കു ലോകത്തിലെ മഹാ ചിന്തകന്മാരുടെ കൂട്ടത്തിൽ ഉന്നതമായ ഒരു സ്ഥാനം ഉണ്ട്.

അഭ്യാസം

1. വിശേഷണപദങ്ങളുടെ അടിയിൽ വരയിടുകയും അവ ഏതു പദത്തെ വിശേഷിപ്പിക്കുന്നു എന്നു എഴുതുകയും ചെയ്ക:—

(i) ഈ മനോഹരമായ പ്രദേശം വിശാലമായ ഭാരതഭൂമിയുടെ ഒരു ഭാഗം ആണ്.

(ii) അതിന്റെ പുതിയ പടത്തിൽ ഒന്നു കണ്ണോടിക്കൂ.

(iii) ആഡംബരം വളരെ കുറവാണ്.

2. (i) പൂരിപ്പിക്കുക:—

—ആയ രാജ്യം.

—ഉള്ള രാജ്യം.

[വിസ്താരം, വിസ്തീർണ്ണം—ഈ വാക്കുകൾ യഥാസ്ഥാനം ചേർക്കുക]

(ii) ഓർമ്മിക്കുക:—

പൗരാണികം × ആധുനികം
പ്രാചീനം × നവീനം

(iii) വിപരീതപദം എഴുതുക:—

അപൂർണ്ണം ×
അപ്രാധാന്യം ×
അനാരോഗ്യം ×

[ആകർഷകം, പ്രാധാന്യം, ശാസ്ത്രീയം – ഈ വാക്കുകൾ പാഠത്തിൽ നിന്നു കണ്ടുപിടിക്കുക.]

3. (i) കേരളത്തിൻെറ ഉത്ഭവത്തെക്കുറിച്ചുള്ള കഥ എന്തു്? അതു് എങ്ങനെ ഉണ്ടായി? ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം എന്താണു്?

(ii) കേരളം പഴയ കാലത്തുതന്നെ പ്രസിദ്ധമായിരുന്നു എന്നു് എങ്ങനെ അറിയാം?

(iii) കേരളം പ്രകൃതിയുടെ അനുഗ്രഹത്തിനു പാത്രമാണെന്നു് പറയുന്നതു് എന്തുകൊണ്ടു്? ലോകപ്രസിദ്ധനായ കേരളീയ തത്വചിന്തകൻ ആരാണു്?

(iv) കേരളം സമ്പന്നമാവാൻ എന്തു ചെയ്യണം?

(v) നമ്മുടെ സാഹിത്യത്തെ പണ്ടു വളർത്തിക്കൊണ്ടുവന്ന ചില കവികളുടെ പേരെഴുതുക.

---

പാഠം 2

# പാർത്ഥസാരഥി

നിറന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽക്കൂട്ടിത്തിറമൊടുകെട്ടി

കരിമുകിലൊത്ത ചികുരഭാരവും
മണികൾമിന്നിടുമണിക്കിരീടവും

കുനുകുനെച്ചിന്നും കുറുനിരതന്മേൽ
നനുനനെപ്പൊടിഞ്ഞൊരു പൊടി പററി

തിലകവുമൊട്ടു വിയർപ്പിനാൽ നന-
ഞ്ഞുലകു സൃഷ്ടിച്ചു ഭരിച്ചുസംഹരി-



ച്ചിളകുന്ന ചില്ലീയുഗളഭംഗിയും
മട്ടമൊഴിമാരിൽ വളന്ന രാഗവും

അടിയാരെക്കുറിച്ചൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും

ചപലന്മാരോട്ട കലന്ന ഹാസവും
എതിരിട്ടന്നോക്കു ഭയങ്കരതവും

പലവുമിങ്ങനെ നവ നവ രസ-
മിടയിടക്കുടിക്കലന്ന നേത്രവും

മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും

വിയർപ്പുതുള്ളികൾ പൊടിഞ്ഞനാസിക
സുമന്ദഹാസവുമധര ശോഭയും

തുളസിയും നല്ല സരസിജങ്ങള്ളു-
മിളതായ്‌വീടിന തളിരുകളുമാ-

യിടകലൎന്നുടനിളകും മാലകൾ
തടയും മുത്തുമാലകളും കൗസ്തുഭ-

മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം

മുഴക്കെപ്പൂശിന തിരുമറു മാറും
നിറന്ന മഞ്ഞപ്പുന്തുകിലും കാഞ്ചികൾ

പദസരോരുഹയുഗവുമെന്നുടെ
ഹൃദയം തന്നിലങ്ങിരിക്കും പോലെയ-

മ്മണിരഥംതന്നിലകം കുളുക്കവേ
മണിവർണ്ണൻതന്നെത്തെളിഞ്ഞുകണ്ടു ഞാൻ.

ഭാരതം കിളിപ്പാട്ട് ]                [എഴുത്തച്ഛൻ

അഭ്യാസം

1. ശോഭയുള്ള, കാർമേഘം, തലമുടിക്കെട്ട്, പൊട്ട്, ലോകം, ഇരട്ട, പുതിയ, പുഞ്ചിരി—ഈ അൎത്ഥമുള്ള വാക്കുകൾ പാഠത്തിൽ നിന്നു് എടുത്തു കാണിക്കുക.

[ നിറന്ന, കരിമുകിൽ, ചികുരഭാരം, തിലകം, ഉലകു്, യുഗളം, നവം, മന്ദഹാസം—ഇവയാണു് ആ വാക്കുകൾ. നിങ്ങൾ ഉദ്ദേശിച്ചതു് ഇതുതന്നെയാണോ? ]

2. ചേർത്തെഴുതുക :—

(i) തിലകവും + ഒട്ട്.

(ii) പലവും + ഇങ്ങനെ.

(iii) അണി + കിരീടം.

(iv) സംഹരിച്ച് + ഇളകുന്ന.
(തിലകവുമൊട്ട്, പലവുമിങ്ങനെ, അണിക്കിരീടം, സംഹരിച്ചിളകുന്ന—ഇങ്ങനെയാണെഴുതേണ്ടതു്.)

3. 'മണിവർണ്ണൻതന്നെത്തെളിഞ്ഞു കണ്ടേൻ ഞാൻ, ഈ വരിയിലെ കർത്താവ്, കർമ്മം, ക്രിയ ഇവയുടെ അടിയിൽ വരയിടുക.

4. താമരപ്പൂവ് എന്ന അർത്ഥത്തിൽ പ്രയോഗിച്ചിട്ടുള്ള രണ്ടു പദങ്ങൾ എടുത്തു കാണിക്കുക.

---

പാഠം 3

# ശ്രീ ബുദ്ധൻ

രണ്ടായിരത്തഞ്ഞൂറു വർഷങ്ങൾക്കു് മുമ്പാണ്ട് ബുദ്ധൻ ജീവിച്ചിരുന്നതു്. കപിലവാസ്തുവിലെ രാജാവായ ശുദ്ധോദനൻെറ ഏകപുത്രനായിരുന്നു അദ്ദേഹം. അമ്മയായ മായാദേവി മകനെ പ്രസവിച്ചിട്ട് ഏഴാം ദിവസം മരിച്ചുപോകയാൽ മാതൃലാളനം അനുഭവിക്കാനുള്ള ഭാഗ്യം കുട്ടിക്കുണ്ടായില്ല. ശുദ്ധോദനൻ വാത്സല്യപാത്രമായ ആ ശിശുവിനു സിദ്ധാർത്ഥൻ എന്നു പേരിട്ടു.

തൻെറ പുത്രൻ വിശ്വവിശ്രുതനായ ഒരു ചക്രവത്തിയായിത്തീരണമെന്നായിരുന്നു ശുദ്ധോദനൻെറ ആഗ്രഹം. യൗവ്വനാരംഭത്തിനു മുമ്പുതന്നെ രാജകുമാരൻ ശസ്ത്രവിദ്യ, രാജനീതി മുതലായവയിൽ നിപുണനായിത്തീൎന്നു. ബുദ്ധിസാമത്ഥ്യവും പഠിക്കാനുള്ള മിടുക്കും കൊണ്ടു് സിദ്ധാത്ഥൻ ഗുരുനാഥന്മാരെ അത്ഭുതപ്പെടുത്തി.

ചെറുപ്പത്തിൽതന്നെ രാജകുമാരൻ ചിന്താശീലനായിരുന്നു. വളൎന്നുവരുന്തോറും ആ ചിന്തയിൽ വിഷാദത്തിൻെറ ഒരു ഛായകൂടി കാണപ്പെട്ടു. കൊട്ടാരത്തിൽ സുഖസൗകയ്യങ്ങൾക്കു യാതൊരു കുറവുമുണ്ടായിരുന്നില്ല. കളിക്കാനും ഉല്ലസിക്കാനും കൂട്ടുകാരാണെങ്കിൽ ധാരാളം. ഇങ്ങനെയൊക്കെയാണെങ്കിലും സിദ്ധാർത്ഥൻ മിക്കപ്പോഴും ഏകാകിയായി മനോരാജ്യത്തിലാണ്ടു് ഇരിക്കുക പതിവായിരുന്നു.

മററുള്ളവർ കഷ്ടപ്പാടനുഭവിക്കുന്നതു കണ്ടാൽ രാജകുമാരൻെറ മനസ്സലിയും. വൃദ്ധന്മാരായ പരിചാരകന്മാരെ സിദ്ധാത്ഥൻ ബഹുമാനിക്കയും സമ്മാനങ്ങൾ കൊടുത്തും മററും സന്തോഷിപ്പിക്കുകയും ചെയ്തുവന്നു. ഈ ദയാശീലം കാലക്രമത്തിൽ സകല ജീവജാലങ്ങളുടെ നേരെയും കാണിച്ചു തുടങ്ങി. ഒരു ദിവസം ബന്ധുവൎഗ്ഗത്തിൽപ്പെട്ട ദേവദത്തൻ ഒരു അരയന്നത്തെ അമ്പെയ്തു വീഴ്ത്തി. സിദ്ധാത്ഥനു് ഇതു് തീരെ സഹിച്ചില്ല. ദയാലുവായ ആ ബാലൻ ഓടിച്ചെന്നു് പിടഞ്ഞുകൊണ്ടിരുന്ന പക്ഷിയെ എടുത്തു മടിയിൽ വച്ചു ശുശ്രൂഷിച്ചു. മുറിവിൽ മരുന്നുപുരട്ടി, അതിൻെറ വേദന കുറച്ചു. അതിനു ശേഷം അതിനെ സ്വതന്ത്രമാക്കി വിടുകയും ചെയ്തു.

ദിവസം ചെല്ലുംതോറും വർദ്ധിച്ചുവന്ന പുത്രൻെറ വ്യാകുലത പിതാവിനെ പരിഭ്രമിപ്പിച്ചു. സിദ്ധാത്ഥൻെറ സ്വഭാവത്തിൻെറ പോക്കു് അദ്ദേഹം അന്വേഷിച്ചു് മനസ്സിലാക്കി. ലോകത്തിലെ ക്ലേശങ്ങൾ നേരിട്ടു കണ്ടാൽ പുത്രൻ വിഷാദമഗ്നനായിത്തീൎന്നേക്കുമെന്നു് ഭയപ്പെട്ട ശുദ്ധോദനൻ സിദ്ധാത്ഥനെ കൊട്ടാരത്തിനു വെളിയിൽ സഞ്ചരിക്കാൻ അനുവദിച്ചില്ല. ലൗകിക സുഖങ്ങളിൽ മുഴുകിയാൽ എല്ലാം ശരിയായിക്കൊള്ളും എന്നു വിചാരിച്ചു്, സുന്ദരിയും സുശീലയുമായ യശോധര എന്ന രാജകുമാരിയെ പുത്രനെക്കൊണ്ടു് വിവാഹം ചെയ്യിച്ചു. സിദ്ധാത്ഥൻ ഭാൎയ്യയെ അത്യധികം സ്നേഹിച്ചിരുന്നു. ചിലപ്പോൾ അവളുടെ സ്നേഹത്തിൽ മുഴുകി മററു കാൎയ്യങ്ങളെല്ലാം വിസ്മരിക്കയും ചെയ്യിരുന്നു. അവൾക്കു രാഹുലൻ എന്നു പേരായ ഒരു പുത്രൻ ഉണ്ടായി. ഇങ്ങനെയൊക്കെയാണെങ്കിലും, മനോവിഷാദം സിദ്ധാത്ഥനെ കൂടെക്കൂടെ അലട്ടിക്കൊണ്ടുതന്നെയിരുന്നു.

ഒരു ദിവസം സിദ്ധാത്ഥൻ തേരിൽ കയറി കൊട്ടാരത്തിൽനിന്നു പുറത്തേക്കു പോയി. ചടച്ചു് എല്ലും തൊലിയുമായി ശേഷിച്ച ഒരു രോഗിയെ രാജകുമാരൻ യാദൃച്ഛികമായി വഴിയിൽവച്ചു കണ്ടു. വാദ്ധക്യം, രോഗം മുതലായ പല കാര്യങ്ങളെപ്പററിയും അന്നാണു് അദ്ദേഹം ശരിക്കു മനസ്സിലാക്കിയതു്. താനും തനിക്കു് ഏററവും പ്രിയപ്പെട്ട യശോധരയും ഒരിക്കൽ ഈ നിലയിൽ ആയേക്കുമെന്നോൎത്തപ്പോൾ സിദ്ധാർത്ഥൻെറ മനസ്സു് അത്യധികം വിഷണ്ണമായി. പെട്ടെന്നു് അദ്ദേഹം കൊട്ടാരത്തിലേയ്ക്കു മടങ്ങി.

ദുഃഖങ്ങളിൽനിന്നു മുക്തിപ്രാപിക്കാനുള്ള ഒരു മാർഗ്ഗം കണ്ടുപിടിക്കണമെന്ന് സിദ്ധാർത്ഥൻ മോഹിച്ചു. വളരെ ദിവസത്തെ ആലോചനയ്ക്കു ശേഷം അതൊരു ദൃഢനിശ്ചയമായി മാറി. ഒരു ദിവസം രാത്രി ഭാര്യയും പുത്രനും ഉറങ്ങിക്കിടന്ന അവസരത്തിൽ അദ്ദേഹം കൊട്ടാരം വിട്ടു പുറപ്പെട്ടു.

പരമമായ സത്യത്തെ അന്വേഷിച്ചുകൊണ്ട് ആറേഴുകൊല്ലം സിദ്ധാർത്ഥൻ പല ദിക്കുകളിൽ ചുററിത്തിരിഞ്ഞു. ഒടുവിൽ 'ഗയ' എന്ന സ്ഥലത്ത് എത്തി. അവിടെ ഒരു ബോധിവൃക്ഷത്തിൻെറ ചുവട്ടിൽ ധ്യാനത്തിൽ മുഴുകി ഇരിക്കുമ്പോഴാണ് അദ്ദേഹത്തിന് ബോധോദയം ഉണ്ടായത്. ജ്ഞാനം സിദ്ധിച്ച അദ്ദേഹം "ബുദ്ധൻ" എന്ന പേരിൽ പ്രസിദ്ധനായിത്തീർന്നു. കാലക്രമത്തിൽ അദ്ദേഹത്തിനു പല ശിഷ്യന്മാരുമുണ്ടായി. ബുദ്ധമതതത്ത്വങ്ങൾ പ്രചരിപ്പിച്ചുകൊണ്ട് അവർ രാജ്യമൊട്ടുക്കു സഞ്ചരിച്ചു.

ഇന്ത്യയിലെ പല രാജാക്കന്മാരും ചക്രവർത്തിമാരും ബുദ്ധമതം സ്വീകരിക്കുകയും അതിൻെറ പ്രചാരത്തിനായി പലതും പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്. അശോകചക്രവർത്തിയാണ് അക്കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നത്. പില്ക്കാലത്ത് ബർമ്മ, സിലോൺ, ചൈന, ജപ്പാൻ മുതലായി ഇന്ത്യയ്ക്കു പുറമേയുള്ള രാജ്യങ്ങളിലും ബുദ്ധമതം പ്രചരിച്ചു.

അഹിംസ ബുദ്ധമതത്തിലെ ഒരു പ്രധാനമായ തത്ത്വം അത്രെ. യാഗാദികൾക്കായാലും ജന്തുക്കളെ ഹിംസിക്കുന്നതു പാപമാണെന്നു ബുദ്ധൻ പ്രഖ്യാപിച്ചു. ജാതിഭേദം ബുദ്ധമതക്കാർക്ക് സ്വീകാര്യമല്ല.

ജീവിതത്തിലെ ദുഃഖങ്ങൾക്കെല്ലാം കാരണം പലതരത്തിലുള്ള ആഗ്രഹങ്ങളാണെന്നും ഈ ആഗ്രഹങ്ങളെ നിയന്ത്രിക്കാൻ സാധിച്ചാൽ ദുഃഖമനുഭവിക്കാതെ കഴിക്കാമെന്നും ബുദ്ധൻ ഉപദേശിച്ചു. ആഗ്രഹങ്ങളെ നിയന്ത്രിക്കാൻ ചില വഴികൾ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നുണ്ട്.

ബുദ്ധൻെറ മഹത്വം വെളിപ്പെടുത്തുന്ന പല കഥകൾ ഉണ്ട്. അവയിൽ ഒന്നു താഴെ വിവരിക്കാം.

ഒരു ഗ്രാമത്തിൽ ഒരു കുട്ടി മരിച്ചു. അച്ഛനമ്മമാക്കുള്ള ഒററ മകനായിരുന്നു ആ ശിശു. അമ്മയായ സുജാത മാറത്തടിച്ചു നിലവിളിക്കാൻ തുടങ്ങി. ബുദ്ധഭഗവാൻ ആ നാട്ടിൽ എത്തിയിട്ടുണ്ടെന്നു് ആരോ ആ സ്ത്രീയോടു പറഞ്ഞു. ആ മതാവു് കുട്ടിയുടെ ജഡവുംകൊണ്ടു് ആ ദിവ്യപുരുഷനെ കാണാൻ പുറപ്പെട്ടു. എങ്ങനെയെങ്കിലും കുഞ്ഞിനെ ജീവിപ്പിച്ചുതരണമെന്നു നിലവിളിച്ചപേക്ഷിച്ചുകൊണ്ടു് സുജാത ആ മൃതദേഹം ഭഗവാൻെറ മുമ്പിൽ വച്ചു. തത്ത്വോപദേശംകൊണ്ടൊന്നും പ്രയോജനമില്ലെന്നു മനസ്സിലാക്കിയ അദ്ദേഹം ഒരു ഉപായം പ്രയോഗിച്ചു. കുറച്ചു കടുകു് കൊണ്ടുവന്നാൽ കുട്ടിയെ ജീവിപ്പിക്കാമെന്നും ഇതേവരെ ആരും മരിച്ചിട്ടില്ലാത്ത വീട്ടിൽ നിന്നായിരിക്കണം കടുകു് വാങ്ങിക്കുന്നതെന്നും അദ്ദേഹം പറഞ്ഞു. ആ അമ്മ കടുകന്വേഷിച്ചു പല വീടുകളിലും ചെന്നു നോക്കി. മരണം സംഭവിക്കാത്ത ഒരൊററ വീടുപോലും കണ്ടെത്താൻ കഴിഞ്ഞില്ല. ഒടുവിൽ ആ സ്ത്രീ വിവരം ബുദ്ധഭഗവാനെ അറിയിച്ചു. മരണം ജീവികൾക്കു സാധാരണമാണെന്നുള്ള പരമാർത്ഥം സുജാതയെ പറഞ്ഞു മനസ്സിലാക്കാൻ അപ്പോൾ അദ്ദേഹത്തിനു എളുപ്പം സാധിച്ചു.



എൺപതാമത്തെ വയസ്സിൽ കുശീ നഗരത്തിൽവച്ചാണ് ബുദ്ധഭഗവാൻ നിർവ്വാണം പ്രാപിച്ചതു്. അതിനു ശേഷം രണ്ടായിരത്തഞ്ഞൂറു കൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്നു. എങ്കിലും ബുദ്ധൻ പ്രചരിപ്പിച്ച അഹിംസ മുതലായ വിശിഷ്ടാദർശ

ങ്ങൾ ഇന്നും ലോകത്തിനു പ്രേരണ നല്കിക്കൊണ്ടിരിക്കുന്നു. സ്വാതന്ത്ര്യസമരത്തിൽ മഹാത്മാഗാന്ധി ആദർശമായി സ്വീകരിച്ചതു് അഹിംസയാണല്ലൊ. ആളുകൾ മരിക്കുന്നു; പക്ഷേ ആശയങ്ങൾ നശിക്കുന്നില്ല.

അഭ്യാസം

1. 'കപിലവാസ്തുവിലെ രാജാവായ ശുദ്ധോദനന്റെ പുത്രനായിരുന്ന സിദ്ധാർത്ഥൻ എന്ന രാജകുമാരൻ' ഇതിലുള്ള നാമപദങ്ങൾ ഏതെല്ലാം?
   'കപിലവാസ്തു' ഒരു നഗരത്തിന്റെ പേരു്. ശുദ്ധോദനൻ, സിദ്ധാർത്ഥൻ, ഈ നാമങ്ങൾ ഓരോ വ്യക്തിയുടെ പേരാകുന്നു. രാജകുമാരൻ എന്ന ശബ്ദം വേദദത്തനും സിദ്ധാർത്ഥനും തുല്യമായി ഉപയോഗിക്കാവുന്നതാണു്, രാജാവു് എന്ന പദവും അതുപോലെ തന്നെ. ശുദ്ധോദനൻ, ദശരഥൻ മുതലായ ഭൂനാഥന്മാർക്കെല്ലാം തുല്യമായി ഉപയോഗിക്കാവുന്ന പേരാണു് അതു്. ജീവനുള്ളവയും ജീവനില്ലാത്തവയും ആയ വസ്തുക്കൾ ദ്രവ്യങ്ങളാകുന്നു. കപിലവാസ്തു, ശുദ്ധോദനൻ, രാജകുമാരൻ മുതലായ പേരുകളൊക്കെ ദ്രവ്യനാമങ്ങളാണു്.

2. താഴെ പറയുന്ന വാക്യങ്ങളിലെ ദ്രവ്യനാമങ്ങളുടെ മാത്രം അടിയിൽ വരയ്ക്കുക:—
   ബുദ്ധനു് അനേകം ശിഷ്യന്മാരുണ്ടായി. ഇന്ത്യയിലെ പല രാജാക്കന്മാരും ചക്രവർത്തിമാരും ബുദ്ധമതത്തിൽ ചേർന്നു. ബർമ്മ, സിലോൺ, ചൈന, ജപ്പാൻ മുതലായ വിദേശങ്ങളിലും ബുദ്ധമതം പ്രചരിച്ചു.

3. ദുഃഖം എന്ന അർത്ഥത്തിൽ ഈ പാഠത്തിലുപയോഗിച്ചിട്ടുള്ള പദങ്ങളെല്ലാം എടുത്തെഴുതുക.

4. വിഷാദത്തിൽ മുഴുകിയവൻ, ലോകത്തിൽ പേരു കേട്ടവൻ, ദയയുള്ളവൻ ഇവയ്ക്കുപകരം ഉപയോഗിക്കാവുന്ന ഒററ വാക്കുകൾ എഴുതുക.
5. മരണം സാർവ്വത്രികമാണെന്ന് ബുദ്ധൻ സുജാതയെ ഗ്രഹിപ്പിച്ചതെങ്ങനെ?
6. സിദ്ധാർത്ഥൻ രാജധാനി വിട്ടുപോകാൻ കാരണമെന്ത്?

---

പാഠം 4

# സുഭാഷിതങ്ങൾ

ശക്യമല്ലാതുള്ള കാര്യം പ്രയത്നേന
ശക്യമാക്കീടുവാൻ മോഹംവൃഥാഫലം;
വെള്ളമില്ലാദ്ദിക്കിൽ വള്ളം നടക്കുമോ?
വെള്ളത്തിലോട്ടമോ ചാട്ടം രഥങ്ങളും?

അങ്ങോട്ടുപകൃതി ചെയ്യതില്ലെങ്കിലും
ഇങ്ങോട്ടുപദ്രവിച്ചീടുന്നു ദുർജ്ജനം;
വ്യാഘ്രത്തെയാരാനുപദ്രവിച്ചോചെന്നു
ശീഘ്രം കടിച്ചുകൊല്ലുന്നു പശുക്കളെ!

ഗ്രന്ഥംകരത്തിലുണ്ടായാൽ മതിയല്ല,
ചന്തത്തിലർത്ഥം ഗ്രഹിച്ചേ മതി വരൂ;
അന്ധനായുള്ളവൻ ദീപം കരത്തിങ്ക-
ലേന്തി നടന്നാൽ വഴിയറിഞ്ഞീടുമോ?,

സത്തുക്കൾക്കാപത്തുവന്നാൽ നികത്തുവാൻ
സത്തുക്കൾ തന്നെ സമർത്ഥരാകും ദൃഢം;
ആനക്കുഴിയിൽനിന്നാനയെക്കേററുവാൻ
ആനയല്ലാതെകണ്ടേകനുണ്ടാകുമോ?

പഞ്ചതന്ത്രം] [കുഞ്ചൻനമ്പ്യാർ

## അഭ്യാസം

1. സാധിക്കുന്നതു്, ബുദ്ധിമുട്ടീട്ടു്, വെറുതെ, ഉപദ്രവം ചീത്ത ആളുകൾ, പുലി, വേഗത്തിൽ, ഭംഗിയിൽ, മനസ്സിലാക്കി എങ്കിൽമാത്രമേ, കരുടൻ, വിളക്കു്, കൈയിൽ എടുത്തു്, നല്ലആളുകൾ— ഈ അർത്ഥത്തിലുപയോഗിച്ച വാക്കുകൾ പറയുക.

   [ശക്യം, പ്രയത്നേന, വൃഥാ, അപകൃതി, ദുർജ്ജനം, വ്യാഘ്രം, ശീഘ്രം, ചന്തത്തിൽ, ഗ്രഹിച്ചേ, അന്ധൻ, ദീപം, കരത്തിങ്കലേന്തി, സത്തുക്കൾ—ഇവയാണു് പദങ്ങൾ.]

2. വിപരീതപദങ്ങൾ എഴുതുക :—

   (i) ദുർജ്ജനം ×
   (ii) അപകൃതി ×
   (iii) ശക്യം ×

3. മൂന്നാമത്തെ ഖണ്ഡത്തിന്റെ അർത്ഥമെഴുതുക.

4. രണ്ടാമത്തെ ഖണ്ഡത്തിന്റെ അർത്ഥമാണു് താഴെ എഴുതുന്നതു്. വല്ല പദത്തിന്റേയും അർത്ഥം വിട്ടുപോയിട്ടുണ്ടോ എന്നു് നോക്കുക :—

   അങ്ങോട്ടു യാതൊരുപദ്രവവും ചെയ്യില്ലെങ്കിലും ദുഷ്ടന്മാർ ഇങ്ങോട്ടു വന്നു് ഉപദ്രവിക്കുന്നു. പുലിയെ അങ്ങോട്ടു ചെന്നു് ആരെങ്കിലും ഉപദ്രവിച്ചിട്ടാണോ അതു് നാട്ടിൽ വന്നു് പശുക്കളെ കൊല്ലുന്നതു്?

---

പാഠം 5

# ലണ്ടനിലെ പോലീസ്സുകാർ

നിങ്ങൾ പലപ്പോഴും പോലീസ്സുകാരെ കണ്ടിരിക്കുമല്ലോ. നിയമവും സമാധാനവും പാലിക്കയാണു് അവരുടെ കത്തവ്യം. ഇതിനു പുറമേ കഴിവുള്ള എല്ലാ വിധത്തിലും പോലീസ്സുകാർ നാട്ടുകാരെ സഹായിക്കയും വേണം.

പരിഷ്കൃത രാജ്യങ്ങളിൽ പൊക്കവും വണ്ണവും വിദ്യാഭ്യാസവും മാത്രം നോക്കിയല്ല പോലീസ്സുകാരെ തിരഞ്ഞെടുക്കാറുള്ളതു്; സ്വഭാവവും പെരുമാററവും കൂടി പരിഗണിച്ചിട്ടാണു്. തിരഞ്ഞെടുപ്പു കഴിഞ്ഞുള്ള പരിശീലനക്കാലത്തു് അവരെ പ്രധാനമായി പഠിപ്പിക്കുന്നതു് പൊതുജനങ്ങളെ സേവിക്കേണ്ട രീതികളാണു്. ജോലിയിൽ ചേന്നതിനുശേഷം പോലീസ്സുകാർ തങ്ങളുടെ ചുമതല ശരിയായി നിവ്വഹിക്കുന്നുണ്ടോ എന്നു കൂടെക്കൂടെ മേലധികാരികൾ പരിശോധിച്ചുകൊണ്ടിരിക്കും. ഈ വക കാര്യങ്ങളിൽ ലണ്ടൻ പട്ടണത്തിലെ പോലീസ്സു ഡിപ്പാർട്ടുമെൻറാണു് കൂടുതൽ പ്രശംസ അർഹിക്കുന്നതു്. അവിടത്തെ പോലീസ്സുകാർ സേവനസന്നദ്ധതയിൽ മുന്നിട്ടുനില്ക്കുന്നു. അവക്കു സ്വന്തം രാജ്യത്തെപ്പററി എന്തെന്നില്ലാത്ത സ്നേഹവും അഭിമാനവും ഉണ്ടു്. മററുള്ളവക്കു് എന്തെങ്കിലും ഉപകാരം ചെയ്യാൻ സാധിക്കുന്നതു് വലിയൊരു കാര്യമായിട്ടാണു് അവർ കരുതുന്നതു്.

കാണാൻ കൊള്ളാവുന്ന ആകൃതി, മയ്യാദയോടു കൂടിയ സംസാരവും പെരുമാററവും, എന്തുസഹായവും ചെയ്യാനുള്ള സന്നദ്ധത, എന്നിവക്കു പുറമെ താൻ ജോലി ചെയ്യുന്ന സ്ഥലത്തെപ്പററിയുള്ള പൂണ്ണമായ അറിവും ലണ്ടനിലെ പോലീസ്സുകാരനുണ്ടായിരിക്കും. അന്യ നാട്ടുകാരനായ ഒരാൾ അവിടെ എത്തി വഴി അറിയാതെയോ കണ്ടുമുട്ടേണ്ട ഒരാളെ കണ്ടുപിടിക്കാൻ നിവത്തിയില്ലാതെയോ വിഷമിക്കുന്നു എന്നു വിചാരിക്കുക. ഒരു പോലീസ്സുകാരൻെറ സഹായം തേടുകയാണു് അയാൾക്കു ഏററവും നല്ലതു്. ചെന്നെത്തേണ്ട സ്ഥലമോ കണ്ടെത്തേണ്ട ആളോ ഏതാണെന്നു് ആ പോലീസ്സുകാരനെ അറിയിച്ചാൽ മതി. അയാൾ കൂടെ വന്നോ മറെറാരാളെ കൂടെ അയച്ചോ എത്തേണ്ട ദിക്കിൽ ആ വഴിയാത്രക്കാരനെ എത്തിച്ചുകൊള്ളും. ഒരു സ്നേഹിതനെപ്പോലെയോ പരിചയക്കാരനെപ്പോലെയോ ആയിരിക്കും, അത്തരം സന്ദർഭങ്ങളിൽ അയാളുടെ സംസാരവും പെരുമാററവും.

ചിലപ്പോൾ ആഘോഷാവസരങ്ങളിലും മററും തിരക്കിൽപെട്ടു് പരിഭ്രമിച്ച കുട്ടികൾ ബന്ധുക്കളെ വിട്ടു് ഒററപ്പെട്ടു എന്നുവരും; പെട്ടെന്നു് വല്ല സുഖക്കേടും പിടിപെട്ട യാത്രക്കാർ നടക്കാൻ വഹിയാതെ ക്ഷീണിച്ചു് പാതയുടെ വക്കിൽ ഇരുന്നുപോയി എന്നും വരും. അങ്ങനെയുള്ള സന്ദർഭങ്ങളിൽ പോലീസ്സുകാരാണു് സഹായത്തിനെത്തുക. രക്ഷാകർത്താക്കന്മാരെ തിരഞ്ഞു കണ്ടുപിടിച്ചു് കുട്ടികളെ ഏല്പിച്ചുകൊടുക്കുക, രോഗികളെ വീട്ടിലോ ആസ്പത്രിയിലോ കൊണ്ടുപോയാക്കുക മുതലായ കൃത്യങ്ങൾ വളരെ സന്തോഷത്തോടുകൂടി അവർ നിർവഹിക്കുന്നു.

ഒരിക്കൽ ലണ്ടൻപട്ടണത്തിൽ നടന്ന ഒരു സംഭവം പറയാം. ഒരു ക്രിസ്തുമസ്സ് ദിവസമായിരുന്നു അതു്. തെരുവുകളിൽ വലിയ ആൾത്തിരക്കു് ആയിരുന്നു. വാഹനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും ഓടിക്കൊണ്ടേ ഇരിക്കുന്നു. റോഡിൻെറ നടുക്കു നിന്നു് വാഹനങ്ങളുടെ ഗതാഗതം നിയന്ത്രിച്ചുകൊണ്ടിരുന്ന ഒരു പോലീസ്സുകാരൻ പെട്ടെന്നു് ഒരു കുട്ടിയുടെ കരച്ചിൽ കേട്ടു. തിരിഞ്ഞുനോക്കിയപ്പോൾ ഒരു കൊച്ചു കുട്ടി വഴിവക്കിൽ നിന്നു് കരയുന്നതാണു് അയാൾ കണ്ടതു്. കൂടെ രക്ഷാകർത്താക്കൾ ഉണ്ടായിരിക്കുമെന്നു് അയാൾ ആദ്യം വിചാരിച്ചു. പക്ഷെ കരച്ചിൽ കൂടിക്കൂടി വന്നതേയുള്ളു. ഒടുവിൽ അയാൾക്കു മനസ്സിലായി, കുട്ടി ഒററപ്പെട്ടു പോയിരിക്കയാണെന്നു്. ഗതാഗതം നിയന്ത്രിക്കാതെ ആ ബാലൻെറ അടുക്കലേക്കു ചെന്നു് അവനെ ആശ്വസിപ്പിക്കാൻ നിവൃത്തിയില്ലല്ലോ. വാഹനങ്ങൾ കൂട്ടിമുട്ടിയാൽ എത്രപേർക്കാണു് ആപത്തു സംഭവിക്കുക ! വഴിയെ പോയിരുന്ന ഒരു ചെറുപ്പക്കാരനെ വിളിച്ചു് അല്പസമയത്തേക്കു് ആ കുട്ടിയെ ആശ്വസിപ്പിക്കാൻ പോലീസ്സുകാരൻ അപേക്ഷിച്ചു. ആ നല്ല യുവാവു് അതുപോലെ പ്രവൃത്തിക്കുകയും ചെയ്തു. കുറച്ചു കഴിഞ്ഞു് മറെറാരു പോലീസ്സുകാരൻ വന്നു് വാഹനങ്ങളെ നിയന്ത്രിക്കുന്ന ജോലി ഏറെറടുത്തപ്പോൾ ആദ്യത്തെ ആൾ സ്വതന്ത്രനായി. വളരെ നേരം നിന്നനിലയിൽ നിന്നുകൊണ്ടു ജോലി ചെയ്തതിനാൽ അയാൾ അത്യധികം ക്ഷീണിച്ചിരുന്നു; എങ്കിലും കുട്ടിയെ ഏററുവാങ്ങി രക്ഷാകർത്താക്കളെ ഏല്പിച്ചുകൊടുക്കേണ്ടതു് തൻെറ കർത്തവ്യമാണെന്ന കാര്യം അയാൾ മറന്നില്ല. ശരിക്കു സംസാരിക്കാൻപോലും പ്രായമാകാത്ത കുട്ടിയിൽനിന്നു് രക്ഷാകർത്താക്കളെ

പ്പററിയുള്ള യാതൊരു വിവരവും അയാൾക്കു കിട്ടിയി ല്ല. കുട്ടിയുടെ പേരു് ജെയിംസ്സ് എന്നാണെന്നുമാത്രം ഗ്രഹിക്കാൻ കഴിഞ്ഞു.

പോലീസ്സുകാരൻ കുട്ടിയേയുംകൊണ്ടു് സ്റ്റേഷനി ലേക്കു പുറപ്പെട്ടു. വിവരം മേലധികാരിയെ ധരി പ്പിച്ചു് അവിടെനിന്നു കിട്ടിയ ഒരു കാറിൽ കയറി കുട്ടിയെ കണ്ടുകിട്ടിയ തെരുവിലുള്ള ഓരോ വീട്ടിലും ചെന്നു് അയാൾ അന്വേഷണം നടത്തി. ഒന്നു രണ്ടു മണിക്കൂർ ഇങ്ങനെ കഴിഞ്ഞു. ഇതിനകം ആ പോലീസ്സുകാരൻ ഇരുന്നൂറോളം വീടുകളിൽ കയറി യിറങ്ങി. അവസാനം ഒരു വൃദ്ധ ആ കൊച്ചു കുട്ടിയെ തിരിച്ചറിഞ്ഞു. ആ സ്ഥലത്തുനിന്നു് ഒന്നു രണ്ടു നാഴിക അകലെയായിരുന്നു ജെയിംസിൻെറ ഭവനം. പോലീസ്സുകാരൻ കുട്ടിയേയും കൊണ്ടു് അവിടെ എത്തി. പരിഭ്രമിച്ചിരുന്ന മതാപിതാക്കൾ അത്യധികം സന്തോഷിച്ചു. പോലീസ്സുകാരൻ കൃത കൃത്യനായി.

സന്തുഷ്ടനായ കുട്ടിയുടെ പിതാവു് ഒരു പവ നെടുത്തു് പോലീസ്സുകാരൻെറ നേരേ നീട്ടി. തൻെറ ചുമതല നിർവഹിക്കുക മാത്രമേ താൻ ചെയ്തിട്ടുള്ളു വെന്നും അതിനു് പ്രതിഫലം വാങ്ങുന്നതു് ശരിയ ല്ലെന്നുമായിരുന്നു ആ പോലീസ്സുകാരൻെറ മറുപടി. വളരെ നിർബ്ബന്ധിച്ചിട്ടും അയാൾ പാരിതോഷികം വാങ്ങിയില്ല. കൃതകൃത്യതകൊണ്ടു വികസിച്ച മുഖ ത്തോടുകൂടി അയാൾ തിരിച്ചു പോന്നു.

## അഭ്യാസം

1. (i) പകരം പഠിച്ച പദം എഴുതുക :—

പോക്കും വരവും =
രക്ഷിക്കുന്ന ആളുകൾ =
ചെയ്യേണ്ട പ്രവൃത്തി =
സന്തോഷം സൂചിപ്പിക്കുന്ന സമ്മാനം =

[രക്ഷാകൎത്താക്കന്മാർ, കൎത്തവ്യം, പാരിതോഷികം, ഗതാഗതം — ഈ പദങ്ങൾ യഥാസ്ഥാനം ചേൎത്താൽ മതി.]

(ii) വിപരീതപദം എഴുതുക :—

അകൃത്യം ×
അപരിഷ്കൃതം ×
ദുഷ്കീൎത്തി ×

2. (i) വാക്യം പൂൎണ്ണമാക്കുക:—

1. വലിയ നഗരങ്ങളിലെ——————പോലീസ്സുകാർ നിയന്ത്രിക്കുന്നു. (2) പോലീസ്സുകാൎക്കു ശരീരശക്തി മാത്രം പോരാ, നല്ല——— നല്ല——— കൂടി വേണം.

[ഗതാഗതം, സ്വഭാവവും, പെരുമാററവും ഈ പദങ്ങൾ യഥാസ്ഥാനം ചേൎത്താൽ മതി.]

(ii) വാക്യം പൂൎണ്ണമാക്കുക :—

നമ്മുടെ കൎത്തവ്യം ആചരിച്ചാൽ നമുക്കു ————ആവാം. എന്റെ കൎത്തവ്യം ഞാൻ ചെയ്തു. എനിക്കു————ഉണ്ടു്.

[കൃതകൃത്യത, കൃതകൃത്യർ— ഈ പദങ്ങൾ യഥാസ്ഥാനം ചേൎത്താൽമതി.]

ലണ്ടനിലെ പോലീസ്സുകാരന്റെ സേവനസന്നദ്ധത സ്പഷ്ടമാക്കുന്ന ഒരു സംഭവം ചുരുക്കിയെഴുതുക.

4. (i) 'ഇന്നലെ' 'നാളെ' ഈ പദങ്ങൾ യഥാ സ്ഥാനം ചേർക്കുക :—
ഞാൻ———വന്നു, ഞാൻ———പോവും.

(ii) 'വരിക' എന്ന പദം പ്രവൃത്തിയെ കുറിക്കുന്നു. അതുകൊണ്ട് അതു ക്രിയയാണ്; 'ഞാൻ നാളെ വരും' എന്നല്ലാതെ ഞാൻ നാളെ വന്നു എന്ന് ആരും പറകയില്ല. എന്തു കൊണ്ട്? 'വന്നു' എന്ന പ്രവൃത്തി നടന്നതാണ്. 'വരും' എന്നുള്ളതു് നടക്കാനുള്ളതാണ്. കഴിഞ്ഞ കാലത്തിനു് 'ഭൂതം' എന്നു പറയും. കഴിയാനുള്ളതിനു് 'ഭാവി' എന്നും. 'വരും' എന്ന ക്രിയ ഭാവിയിൽ സംഭവിക്കുന്നതാണ്. 'വന്നു' എന്നതു ഭൂതകാലത്തിൽ സംഭവിച്ചതാകുന്നു.

| ഭൂതകാലം | ഭാവികാലം |
|---|---|
| വന്നു | വരും |
| പോയി | പോവും |
| നിർവ്വഹിച്ചു | നിർവ്വഹിക്കും |
| തോന്നി | തോന്നും |
| കൊടുത്തു | കൊടുക്കും |

---

പാഠം 6

# വിശുദ്ധ നബിയും അലിയും

ഇസ്ലാംമതപ്രബോധകനായ വിശുദ്ധനബിക്കു ധാരാളം ശിഷ്യന്മാരും ഭക്തന്മാരും ഉണ്ടായിരുന്നു.

അവക്കവേണ്ടി അദ്ദേഹം പള്ളിയിൽ ദിവസംതോറും പ്രാത്ഥനയ്ക്കു ശേഷം പ്രസംഗം നടത്തി വന്നു. അതിരാവിലെയാണു് ഇതിനുള്ള സമയം നിശ്ചയിച്ചിരുന്നതു്. പുലർച്ചയ്ക്കുള്ള 'സുബഹ്' നമസ്കാരത്തിനു് എല്ലാവരും എത്തിച്ചേരണമെന്നായിരുന്നു നിശ്ചയം. അതനുസരിച്ചു്, കിഴക്കു വെള്ളവീശുമ്പോഴേയ്ക്കു എല്ലാവരും പള്ളിയിൽ വന്നുചേരുക പതിവായിരുന്നു.

ഒരു ദിവസം പ്രഭാതത്തിൽ എല്ലാവരും പള്ളിയിൽ ഹാജരായി. നബിയുടെ അടുത്ത ബന്ധുവും വിശ്വസ്തശിഷ്യനുമായ അലിയും പതിവു സമയത്തു തന്നെ വീട്ടിൽ നിന്നു പുറപ്പെട്ടു വേഗം നടന്നു വരികയായിരുന്നു. ഇടുങ്ങിയ ഒരു ഒററയടിപ്പാത കടന്നു വേണ്ടിയിരുന്നു പള്ളിയിലെത്താൻ. അലി വഴിയുടെ ഒരററത്തെത്തിയപ്പോൾ, തൻെറ മുൻപിൽ ഒരു വയസ്സൻ വടിയുംകുത്തി പതുക്കെപ്പതുക്കെ നടന്നുപോകുന്നതു കണ്ടു.

കല്ലും മുള്ളും നിറഞ്ഞ ആ വഴി ഇടുങ്ങിയതായിരുന്നു. ഇരുട്ടുകൊണ്ടു് ഒന്നും നല്ലപോലെ കാണാൻ കഴിഞ്ഞിരുന്നുമില്ല. വളരെ സാവധാനത്തിലാണു്, വൃദ്ധൻ നടന്നിരുന്നതു്. അദ്ദേഹവും പ്രഭാതപ്രാത്ഥനയിൽ പങ്കുകൊള്ളാനായി ഏതെങ്കിലും ദേവാലയത്തിലേയ്ക്കു് പോകുന്ന ആളായിരിക്കണം. ഭക്തനായ ആ വയസ്സനെ കടന്നുപോകുന്നതു മര്യാദയല്ലല്ലോ.

അലി വിഷമിച്ചു. പ്രാത്ഥനാസമയം അതിക്രമിച്ചു തുടങ്ങി. എത്രയോ കാലമായി താൻ മുടങ്ങാതെ കൃത്യസമയത്തു പള്ളിയിൽ എത്താറുണ്ടു്. ഇന്നു് അതിന്നു മുടക്കം വരുമോ? അലിക്കു

പരിഭ്രമമായി. പള്ളിയിൽ 'വാങ്കുവിളി' മുഴങ്ങി. ആ ഭക്തൻ വല്ലാത്ത ധമ്മസങ്കടത്തിൽപ്പെട്ടു. മനസാ പ്രാത്ഥന ചൊല്ലിക്കൊണ്ട് അയാൾ വൃദ്ധൻെറ തൊട്ടു പിന്നിലായി നടന്നു. അല്പം കഴിഞ്ഞപ്പോൾ വയസ്സൻ മററൊരു വഴിയിലേക്കു തിരിഞ്ഞു. ഒരു നിമിഷംപോലും താമസിക്കാതെ അലി, വില്ലിൽ നിന്നു തൊടുത്തുവിട്ട അമ്പുപോലെ, പള്ളിയിലേക്കു പാഞ്ഞു.

പള്ളിയിലെ കഥയോ? കൃത്യസമയമായപ്പോൾ നബി പ്രസംഗവേദിയിൽ കയറിനിന്നു. അവിടം മുഴവൻ ആളുകളെക്കൊണ്ടു നിറഞ്ഞിരുന്നു. എങ്കിലും എന്തൊരു നിശ്ശബ്ദത! നബി പ്രസംഗത്തിൻെറ ആരംഭത്തിൽ എന്തോ പറയാൻ ഭാവിച്ചു. എന്തൊരത്ഭുതം! ശബ്ദം പുറപ്പെട്ടുന്നില്ല. അദൃശ്യമായ ഒരു ഹസ്തം തൻെറ വായ് പൊത്തിപ്പിടിക്കുന്നതായി അദ്ദേഹത്തിനു തോന്നി. സംസാരിക്കാൻ ചെയ്ത ശ്രമം വിഫലമായി. ആ പ്രവാചകൻ അത്ഭുതപരതന്ത്രനായി നാലുപാട്ടും നോക്കി. ദൈവദൂതനായ ഗബ്രിയേൽ അതാ തൻെറ മുമ്പിൽനില്ക്കുന്നു. ആ തേജോരൂപനോട് നബി വിനീതനായി ചോദിച്ചു. " പതിവനുസരിച്ച് 'ഫാത്തിഹ' ചൊല്ലുന്നതിൽ നിന്ന് അവിടുന്ന് എന്നെ തടയുന്നതെന്തുകൊണ്ടാണ്? "

മറുപടിയൊന്നും പറയാതെ ഗബ്രിയേൽ ഓടിവരുന്ന അലിയെ ചൂണ്ടിക്കാണിക്കമാത്രം ചെയ്തു. കിതച്ചുകൊണ്ടു പള്ളിയിൽ എത്തിയ ആ ഭക്തൻ ചെരിപ്പൂരി, കൈകാൽ ശുദ്ധിചെയ്ത്, പ്രാത്ഥന

ചൊല്ലിക്കൊണ്ട് അകത്തുകടന്നു കൂട്ടത്തിൽ പോയി നിന്നു.

നബിയുടെ അസ്വാസ്ഥ്യം മാറി. അദ്ദേഹം പ്രാത്ഥന ആരംഭിച്ചു; തുടന്നു ഒരു പ്രസംഗവും ചെയ്തു. എല്ലാം അവസാനിച്ചപ്പോൾ അലിയെ അരികെ വിളിച്ച് ഇങ്ങനെ ചോദിച്ചു:

"പതിവിനു വിപരീതമായി ഇന്നെന്താണ് നീ നേരം വൈകി വന്നത്? നീ വന്നുചേരുന്നതുവരെ ഒരക്ഷരം ശബ്ദിക്കാൻ ദൈവദൂതൻ എന്നെ അനുവദിച്ചില്ല, എനിക്കു അത്ഭുതം തോന്നുന്നു. എന്തുപറ്റി? കേൾക്കട്ടെ."

അലി വിസ്മയത്തോടും വിനയത്തോടും കൂടി മറുപടി പറഞ്ഞു:

"ഇടുങ്ങിയ ഒരു ഇടവഴിയിൽക്കൂടി കടന്നു വേണം എനിക്ക് ഇങ്ങോട്ടുവരാൻ. ഭക്തനായ ഒരു വൃദ്ധൻ എന്റെ മുമ്പിൽ നടന്നിരുന്നതു കൊണ്ടു എനിക്കു വേഗം നടന്നു പോരാൻ നിവൃത്തിയില്ലാതായി. അദ്ദേഹത്തെ അവഗണിച്ച് മുമ്പിൽ കടന്നു നടക്കുന്നതു മര്യാദയല്ലല്ലോ. ആ വൃദ്ധൻ മറെറാരുവഴിക്കു തിരിഞ്ഞുപോകുന്നതുവരെ എനിക്കു പതുക്കെ നടക്കേണ്ടിവന്നു. അതുകൊണ്ടാണ് ഇവിടെ എത്താൻ അല്പം താമസിച്ചത്."

ഇതു കേട്ടപ്പോൾ നബിയുടെ മുഖം പ്രസന്നമായി. അദ്ദേഹം ഒന്നു മന്ദഹസിച്ചു സദസ്സിന്റെ നേരെ തിരിഞ്ഞു ഇങ്ങനെപറഞ്ഞു:

"അലിപറഞ്ഞതു് നിങ്ങളെല്ലാവരും കേട്ടല്ലോ അവൻ ഭാഗ്യവാനാണ്. അല്ലാഹു അവനിൽ

പാഠം 7

# ചന്ദ്രൻ

അടിവെച്ചടിവെച്ചുയർന്നു കുന്നിൻ
മുടിയിൽക്കൂടി വിയത്തിലേക്കു ചാടി
ചൊടിയോടെവിടേക്കുതിങ്കളേ! നീ,—
യടിയിൽപ്പോരിക, കൂട്ടിനുണ്ടു ഞങ്ങൾ. 1



ചെറുവെൺമുകിലോടിവന്നു നിന്മെയ്
മുറുകെപ്പുല്കുവതെന്തയയ്ക്കയില്ലേ?
നറുപുഞ്ചിരി പൂണ്ടുനിന്നിട്ടന്യാ
വെറുതെ നീ പറയാനറിഞ്ഞുകൂടേ? 2

കുളിരമ്പിളി, നിന്നെ ഞാൻപിടിക്കും
പുളിമേൽ കേററിയൊരാളിരുത്തിയെങ്കിൽ;
പൊളിയല്ലിവിടേയ്ക്കിറങ്ങിവന്നാൽ
കളിയാടിക്കഥയും പറഞ്ഞുറങ്ങാം. 3

മുകിൽമുമ്പിലൊരാനയായിനില്പൂ
മുതുകിൽ കേളിയിലേറി നീയിരിപ്പൂ
മുതിരുന്നിതൊരുത്സവം നടത്താൻ
മുഖമേറെത്തെളിയുന്ന താരകങ്ങൾ 4

പെരികെക്കൊതിയുണ്ടെനിക്കുടൻ നി-
ന്നരികത്തെത്തുവതിന്നു; പോന്നുവെന്നാൽ
ശരിയാവുകയില്ല ഞാൻ നിമിത്തം
പരിതാപം ജനനിക്കു വായ്ക്കുമല്ലോ. 5

—ജീ

## അഭ്യാസം

1. ആകാശം, മേഘം, ദേഹം; കെട്ടിപ്പിടിക്ക, കളവ്, കളി, നക്ഷത്രം, അട്ടക്കൽ. സങ്കടം, അമ്മ, വർഷിക്കുക—എന്നീ അർത്ഥത്തിലുപയോഗിച്ചിട്ടുള്ള വാക്കുകൾ എഴുതുക.
2. ചന്ദ്രൻ എന്നർത്ഥത്തിൽ ഈ കവിതയിൽ കാണുന്ന രണ്ടുവാക്കുകൾ പറയുക.
3. പിരിച്ചെഴുതുക.

   (i) നീയിരിപ്പൂ (iii) ഏറെത്തെളിയുന്ന
   (ii) ഒരുത്സവം (iv) ചൊടിയോടെവിടേയ്ക്കു്

4. അടിയിൽപ്പോരിക, കുട്ടിനണ്ടുഞങ്ങാം, — ഈ വരിയിൽ എത്ര വാക്യങ്ങളുണ്ട് ?

[ (i) താഴത്തേയ്ക്കു വരിക. (ii) കൂട്ടിന ഞങ്ങളുണ്ട്. എന്ന രണ്ടു വാക്യങ്ങളാണു് അതിലുള്ളതു്.]

5. 'കൂട്ടിനണ്ടു ഞങ്ങാം' ഇതിലെ ആഖ്യയും ആഖ്യാതവും പറയുക.

---

പാഠം 8

# മുടിയനായ പുത്രൻ

ഒരു ധനവാനു് രണ്ടു മക്കളുണ്ടായിരുന്നു. അദ്ദേഹം രണ്ടു പുത്രന്മാരെയും ഒരുപോലെ സ്നേഹിച്ചു. മൂത്തമകൻ എല്ലാ കാര്യങ്ങളിലും അച്ഛനെ അനുസരിച്ചു ജീവിച്ചു; എന്നാൽ ഇളയവൻ താന്തോന്നിയായി നടക്കാനാണു് ഇഷ്ടപ്പെട്ടതു്. തൻെറ ഓഹരിക്കുള്ള സ്വത്തു് ഭാഗിച്ചുകിട്ടിയാൽ ഇഷ്ടംപോലെ സുഖിക്കാമല്ലോ എന്നു് അവൻ വിചാരിച്ചു. ഒടുവിൽ മകൻെറ ഈ ആലോചന അച്ഛൻെറ ചെവിയിലെത്തി. പുത്രവത്സലനായ ആ പിതാവു കുറെയൊക്കെ ഉപദേശിച്ചുനോക്കി. അതൊന്നും ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ മനസ്സില്ലാമനസ്സോടെ അവൻെറ ഭാഗം അവനു കൊടുത്തു.

കുറെ നാൾ കഴിഞ്ഞു. ഭാഗിച്ചുകിട്ടിയ സ്വത്തു മുഴുവൻ വിററു ഇളയ മകൻ ദേശസഞ്ചാരത്തിനു പുറപ്പെട്ടു. ആ യുവാവിൻെറ കൈവശം കാശുണ്ടെന്നു

കണ്ടപ്പോൾ ചില കൂട്ടുകാർ പിറകാലെ കൂടി. ഏതാനും ദിവസങ്ങൾ സുഖമായി പിന്നെയും കഴിഞ്ഞു. പണമുണ്ടെങ്കിൽ സുഖിക്കാനാണോ പ്രയാസം! പ്രത്യേകിച്ച് പട്ടണങ്ങളിൽ. കൈവശമുള്ള പണം മുഴുവൻ അവസാനിക്കാറായി. പുതുതായി വരവിനു വഴിയൊന്നുമില്ലാതെ കെട്ടിവച്ച പണം ചെലവാക്കിത്തുടങ്ങിയാൽ അതു് അവസാനിക്കാതിരിക്കുമോ? പണം ചുരുങ്ങിയപ്പോൾ പണ്ടത്തെപ്പോലെ ധൂർത്തടിക്കാൻ നിവൃത്തിയില്ലെന്നു വന്നു. കൂട്ടുകാരൻെറ മടിശ്ശീല ഒട്ടിത്തുടങ്ങി എന്നു മനസ്സിലാക്കിയ ചങ്ങാതിമാർ ഓരോരുത്തരായി യാത്ര പറഞ്ഞു പിരിഞ്ഞു. കുറെക്കാലംകൂടി അയാൾ ഒരുവിധത്തിൽ കഴിച്ചുകൂട്ടി; ഒടുവിൽ തീരെ ദരിദ്രനായിത്തീർന്നു.

ധനികൻെറ മകൻ യാചകനായി അലഞ്ഞുതുടങ്ങി. ഒരുപിടി ചോറിനുവേണ്ടി ആ ധൂർത്തൻ ഇരന്നുനടക്കേണ്ടിവന്നു. എന്തു ജോലിയും ചെയ്യാൻ അവൻ തയ്യാറായിരുന്നു. പക്ഷെ അവനു ജോലിയൊന്നും കിട്ടിയില്ല. ഒടുവിൽ ഒരു കർഷകൻെറ വീട്ടിൽ പന്നികളെ മേയ്ക്കുവാൻ ചെന്നുകൂടി. കൂലി വളരെ കുറവായിരുന്നു. വയറു നിറയെ ആഹാരം പോലും കിട്ടുക പ്രയാസമായിത്തീർന്നു. പന്നികൾക്കു കൊടുക്കുന്ന തവിട്ട്, പിണ്ണാക്ക് മുതലായവ ഭക്ഷിച്ചു വിശപ്പടക്കേണ്ടിവന്ന ദിവസങ്ങളും കുറച്ചൊന്നുമല്ല. അത്രയും കഷ്ടപ്പാടനുഭവിച്ചപ്പോഴാണ്, പിതൃവാത്സല്യത്തിൻെറ മാധുര്യവും ഗൃഹജീവിതത്തിൻെറ പരമാനന്ദവും അവനു മനസ്സിലായതു്.

വീട്ടിലെ സ്ഥിതിയോ ? നാട്ടുവിട്ടുപോയ ഇളയ മകനെ ഓൎത്തു് അച്ഛൻ കണ്ണീർ വാൎത്തുകൊണ്ടിരുന്നു. 'അവനു യാതൊരാപത്തും വരരുതേ !' എന്നു് ആ പുത്രവത്സലൻ ദൈവത്തോടു പ്രാൎത്ഥിച്ചു. മൂത്തമകൻ ഭാഗിച്ചുകിട്ടിയ പണംകൊണ്ടു് ഒരു വ്യാപാരം ആരംഭിച്ചിരുന്നു. ശരിയായ മേൽനോട്ടവും ലോകപരിചയം സമ്പാദിച്ച പിതാവിൻെറ ഉപദേശമനുസരിച്ചുള്ള പ്രവൃത്തിയുംനിമിത്തം ആ കച്ചവടം അഭിവൃദ്ധി പ്രാപിച്ചു. മൂലധനം പത്തിരട്ടിയായി വൎദ്ധിച്ചു. ഇതു പിതാവിനെ സന്തോഷിപ്പിച്ചു. എങ്കിലും, ഇളയ മകനെപ്പററിയുള്ള വിചാരം അദ്ദേഹത്തിൻെറ ഹൃദയത്തെ വേദനിപ്പിച്ചുകൊണ്ടുതന്നേയിരുന്നു.

വിചാരമഗ്നനായ പിതാവു് ഒരു ദിവസം പടിക്കൽ നില്ക്കുയായിരുന്നു. ഒരു പിച്ചക്കാരൻ തൻെറ നേരെ വരുന്നതു് അദ്ദേഹം കണ്ടു. എല്ലും തൊലിയുമായിത്തീൎന്ന ഒരു മനുഷ്യ സത്വം ! മേലെല്ലാം ചൊറി പിടിച്ചിരിക്കുന്നു. മുഷിഞ്ഞുകീറിയ വസ്ത്രമാണു് ധരിച്ചിരിക്കുന്നതു്. അവൻെറ വികൃത വേഷം കണ്ടു മനസ്സലിഞ്ഞ ആ ഗൃഹനാഥൻ എന്തെങ്കിലും പിച്ച കൊടുക്കാമെന്നു വിചാരിച്ചു തിരിഞ്ഞുനടക്കാൻ ഭാവിക്കയായിരുന്നു. അപ്പോഴേക്കും ആ പിച്ചക്കാരൻ ഓടിവന്നു കാല്ക്കൽ വീണു രണ്ടു കാലിലും കെട്ടിപ്പിടിച്ചുകൊണ്ടു് "പ്രിയപ്പെട്ട അച്ഛാ, എനിക്കു മാപ്പു തരണേ !" എന്നു പറഞ്ഞു പൊട്ടിക്കരയാൻ തുടങ്ങി. യാചകൻ തൻെറ ഇളയ മകനാണെന്നു് അപ്പോഴാണു് ആ പിതാവിനു് മനസ്സിലായതു്. അദ്ദേഹത്തിൻെറ കണ്ണുകളിൽനിന്നു് അശ്രു ധാരധാരയായി പ്രവഹിച്ചു. തൊണ്ടയിടറി ; കൈകാലുകൾ

വിറച്ചു; അദ്ദേഹം പെട്ടെന്നു് കുനിഞ്ഞു് മകനെ പിടിച്ചെഴുന്നേല്പിച്ചു മാറോടണച്ചു. രണ്ടുപേരും മതിയാവോളം കരഞ്ഞു. രണ്ടുപേൎക്കും ഒരക്ഷരംപോലും ശബ്ദിക്കാൻ കഴിഞ്ഞില്ല.

ഈ നിലയിൽ ഏതാനും നിമിഷം കഴിഞ്ഞു. ഒടുവിൽ ഒരുവിധം സമാധാനപ്പെട്ട അച്ഛൻ പറഞ്ഞു:— "പ്രിയപ്പെട്ട മകനേ, എല്ലം തൊലിയുമായി ശേഷിച്ച നിന്നെക്കണ്ടു് എന്റെ ഹൃദയം തകൎന്നുപോയി. നിന്റെ സകല പാപങ്ങളും നീ കണ്ണീരിൽ കഴുകിക്കളഞ്ഞിരിക്കുന്നു. പശ്ചാത്താപ



ത്തോളം വലിയ പ്രായശ്ചിത്തമില്ല. നിൻെറ എല്ലാ തെററുകളും ഞാൻ ക്ഷമിച്ചിരിക്കുന്നു.''

ആ പിതാവിൻെറ ഹൃദയം കുളിർത്തു. മരിച്ചു പോയിരിക്കുമോ എന്നു പോലും സംശയിച്ചിരുന്ന മകൻ തിരിയെ എത്തിയതോർത്തപ്പോൾ മററു സങ്കട ങ്ങളെല്ലാം അദ്ദേഹം വിസ്മരിച്ചു.

മുൻവശത്തു നടക്കുന്ന സംഭാഷണം കേട്ട് വീടിൻെറ പുറകിൽനിന്ന് മൂത്ത പുത്രൻ അങ്ങോട്ടു കടന്നുചെന്നു. അനുജൻെറ വികൃതവേഷം കണ്ട് സങ്കടം തോന്നി എങ്കിലും, കിട്ടിയ സ്വത്തെല്ലാം നശി പ്പിച്ചിട്ടാണ് തിരിയെ വന്നിരിക്കുന്നതെന്നറിഞ്ഞ പ്പോൾ ജ്യേഷ്ഠനു വല്ലാത്ത വെറുപ്പും ദ്വേഷവുമാണ് ഉണ്ടായതു്. അവൻ പതുക്കെ മുറുമുറുക്കാൻ തുടങ്ങി. അച്ഛൻ അനുജനെ കെട്ടിപ്പിടിച്ച് നില്ക്കുന്നതുപോലും അവനു് ഇഷ്ടപ്പെട്ടില്ല.

വൃദ്ധനു കാര്യം മനസ്സിലായി. അദ്ദേഹം ശാന്ത സ്വരത്തിൽ ഇങ്ങനെ പറഞ്ഞു:—

''കുഞ്ഞേ, നീ അന്നും ഇന്നും എൻെറ കൂടെത്ത ന്നെയാണ്. അതിൽ എനിക്കു വളരെ സന്തോഷ മുണ്ട്. നീ ശാന്തനായി ഒന്നാലോചിച്ചു നോക്കു്. ഇവൻ നിൻെറ അനുജനല്ലേ ? എനിക്ക് നീയും ഇവനും ഒരുപോലെയല്ലേ ? അറിവില്ലായ്മകൊണ്ട് ഇവനു് തെററു പററി. അതിന് വേണ്ടിടത്തോളം പശ്ചാ ത്തപിക്കയും ചെയ്തു. അഭയം തേടിയാണ് ഇപ്പോൾ ഇവൻ ഇവിടെ എത്തിയിട്ടുള്ളതു്. നാം സന്തോഷ ത്തോടുകൂടി ഇവനെ സ്വീകരിക്കണം. ഇവൻ മരിച്ചു പോയിരിക്കും എന്നല്ലെ നാം വിചാരിച്ചിരുന്നതു്?

ആ സ്ഥിതിക്ക് പ്രത്യേകിച്ചും നാം ഇവനെ സ്നേഹിക്കണം. എന്തുകൊണ്ടെന്നാൽ, മരിച്ചുപോയ ഒരാൾ തിരിയെ വന്നാലുള്ള സന്തോഷമാണ് നമുക്കിപ്പോൾ കൈവന്നിരിക്കുന്നത്."

അച്ഛൻെറ വാക്കു കേട്ടപ്പോൾ ജ്യേഷ്ഠപുത്രൻ ശാന്തനായി ഓടിച്ചെന്ന് സഹോദരനെ കെട്ടിപ്പിടിച്ച് ക്ഷമായാചനം ചെയ്തു. പിതാവ് അൽപം നീങ്ങിനിന്ന്, ആലിംഗനബദ്ധരായ ആ സഹോദരന്മാരെ അശ്രുപൂർണ്ണങ്ങളായ കണ്ണുകളാൽ വീക്ഷിച്ചു. മനസ്സുകൊണ്ട് രണ്ടുപേരെയും അനുഗ്രഹിക്കയുംചെയ്തു.

## അഭ്യാസം

1. ഓരോ വാക്കിൻെറയും നേരെ ആ അർത്ഥമുള്ള മററു വാക്കുകൾ എഴുതുക:—
   - (i) മൂത്ത മകൻ—
   - (ii) മാപ്പു ചോദിച്ചു—
   - (iii) കണ്ണീരുകൊണ്ട് നിറഞ്ഞ—
   - (iv) നോക്കി——
   - (v) മറന്നു——
   - (vi) മക്കളിൽ വാത്സല്യമുള്ളവൻ—
   - (vii) കൃഷിക്കാരൻ——
   - (viii) കച്ചവടം——
   - (ix) ആലോചനയിൽ മുഴുകിയവൻ——
   - (x) വീട്ടുടമസ്ഥൻ——
2. താഴെക്കാണിക്കുന്ന ക്രിയാപദങ്ങളുടെ ഭൂതകാലരൂപവും ഭാവികാലരൂപവും എഴുതുക:—

   (i) എഴുതുന്നു. (ii) ചിരിക്കുന്നു. (iii) വിളിക്കുന്നു.

| ഭൂതകാലം | ഭാവികാലം |
|---|---|
| എഴുതി | എഴുതും |
| ചിരിച്ചു | ചിരിക്കും |
| വിളിച്ചു | വിളിക്കും. |

3. താഴെ എഴുതുന്ന വാക്യങ്ങളിൽനിന്നു് ഭൂതകാലത്തിലും ഭാവികാലത്തിലും പ്രയോഗിച്ചിട്ടുള്ള ക്രിയാപദങ്ങളെ വെവ്വേറെ എടുത്തു കാണിക്കുക :—

(i) അച്ഛൻ ഇന്നലെ മദ്രാസിലേയ്ക്കു പുറപ്പെട്ടു.
(ii) അമ്മാവൻ നാളെ മദ്രാസിലേയ്ക്കു പുറപ്പെടും.
(iii) ജ്യേഷ്ഠൻ കഴിഞ്ഞ കൊല്ലം ജയിച്ചു.
(iv) ഞാൻ അടുത്ത കൊല്ലം ജയിക്കും.
(v) ഞാൻ കുറച്ചു മുമ്പു കാപ്പി കുടിച്ചു: കുറച്ചു കഴിഞ്ഞു് ഉണ്ണും.

| ഭൂതകാലം | ഭാവികാലം |
|---|---|
| പുറപ്പെട്ടു | പുറപ്പെടും |
| ജയിച്ചു | ജയിക്കും |
| കുടിച്ചു | ഉണ്ണും |

4. (i) ധനികന്റെ മകൻ യാചകനായിത്തീർന്നതെങ്ങനെ ?

(ii) ഇളയ മകൻ തിരിച്ചുവന്നപ്പോൾ അച്ഛൻ എന്തു ചെയ്തു ?

---

പാഠം 9

# രണ്ടു കണ്ണാടി

(1)

കണ്ണാടിതന്നിൽ ഞാൻ നോക്കിടുമ്പോൾ
കാണുന്നിതെന്നുടെ ഛായമാത്രം.
കണ്ണാടി തോല്ക്കും ജലാശയത്തിൽ
കണ്ണുകൾ തെല്ലൊന്നു സഞ്ചരിക്കിൽ,
വിസ്തൃതമാമീ പ്രപഞ്ചമല്ലോ
പ്രത്യക്ഷമാകുന്നു ഭംഗിയോടെ.

(2)

കണ്ണാടിതന്നിൽ ഞാൻ നോക്കിടുമ്പോൾ
കാണുന്നു ഭോഷനാമെൻെറ ചിത്രം.
വിശ്വസത്യങ്ങൾ തൻ രൂപമെന്നാൽ
വിസ്ഫുരിക്കുന്നു ജലാശയത്തിൽ
ഒന്നിലെന്നല്ലത കണ്ടിടുന്നി-
തന്യത്തിൽ കാണ്മിതപാരതയും.

പൂക്കുട] [നാലാങ്കൽ

അഭ്യാസം

1. (i) കണ്ണാടിയിൽ നോക്കിയാൽ എൻെറ പ്രതിബിംബം മാത്രമേ അതിൽ കാണ്മാൻ കഴിയുന്നുള്ളു. കണ്ണാടി പോലെ നിർമ്മലമായ തടാകത്തിൽ സൂക്ഷിച്ചു നോക്കിയാൽ പരന്നു കിടക്കുന്ന പ്രപഞ്ചം മുഴുവൻ ഭംഗിയോടുകൂടി കാണാൻ സാധിക്കുന്നു.

(ii) കണ്ണാടിയിൽ നോക്കിയാൽ വിഡ്ഢിയായ എന്റെ ചിത്രം മാത്രമേ കാണാൻ സാധിക്കുന്നുള്ളു. എന്നാൽ ജലാശയത്തിലാകട്ടെ, വിശ്വസത്യങ്ങളുടെ രൂപം പ്രകാശിച്ചു കാണാം. ഒന്നിൽ എന്റെ അൽപ്പതയും മററതിൽ അപാരതയുമാണു് പ്രതിഫലിച്ചു കാണുന്നതു്.

ഇതാണു് കവിതയുടെ അർത്ഥം

2. തടാകം, പരന്ന, കാണാറാകുന്ന. വിഡ്ഢി, പ്രകാശിക്ക, നിസ്സാരത––ഈ അർത്ഥമുള്ള പദങ്ങൾ എഴുതുക.

3. 'ഞാൻ കാണുന്നതെന്നുടെ ഛായ മാത്രം' ഈ വരിയിലെ കർത്താവു്, കർമ്മം, ക്രിയ എന്നീ പദങ്ങളുടെ അടിയിൽ മാത്രം വരയ്ക്കുക.

4. കൂട്ടിച്ചേർക്കുക :––

(i) കാണുന്നിതു + എന്നുടെ =

(ii) തെല്ലു് + ഒന്നു് =

(iii) രൂപം + എന്നാൽ =

(iv) ഭോഷനാം + എന്റെ =

പാഠം 10

# മുനികുമാരൻ

സ്ഥലം: ഒരു വലിയ കാട്ട്.

സമയം: പുലരുന്നതിന്ന് അല്പം മുമ്പ്.

[ഒരു വള്ളിക്കുടിലിൽ ഞാൺ കെട്ടി വില്ല കുലച്ച് അയോദ്ധ്യയിലെ രാജാവായ ദശരഥൻ ഇരിക്കുന്നു. ഒരു കിരാതൻ വണക്കത്തോടുകൂടി അടുത്തു നിൽക്കുന്നു.]

ദശരഥൻ:—(ആവനാഴിയിൽ നിന്നു വലിച്ചെടുത്ത കൂരമ്പു, മുഷ്ടിച്ചിൽ നടിച്ചുകൊണ്ട്, അതിൽ ത്തന്നെ തിരുകിയിട്ട്) നേരം പുലരാറായി ഉറക്കമിളച്ചു കാത്തിരുന്നതു വെറുതെ. ഇടയ്ക്കിടക്കു പറന്നുപോകുന്ന തടിയൻ കടവാതില്യകളുടെ ചിറകടി മാത്രം കേൾക്കാനുണ്ട്. അടുത്തു കൂടി ഒഴുകുന്ന അരുവിയിൽ വെള്ളം കുടിക്കാൻ കാട്ടാനകൾ വരാറുണ്ടെന്നല്ലേ നീ പറഞ്ഞതു്?

കിരാതൻ:—തിരുമേനി പൊറുക്കണേ! പകലത്തെ നായാട്ടുകൊണ്ട് കാട്ടുകൊമ്പന്മാരെല്ലാം പേടിച്ചിരിക്കും. മററു കാട്ടുകളിലേക്കു് കടന്നിരിക്കും. (ചെവിയോർത്തിട്ട്) അതാ ഒരൊച്ചകേൾക്കുന്നു, തുമ്പിക്കൈകൊണ്ട് വെള്ളം വലിച്ചെടുക്കുന്നതു പോലെ.

ദശരഥൻ:—(ഉത്സാഹത്തോടുകൂടി ആവനാഴിയിൽ നിന്നു അസ്ത്രം വലിച്ചെടുത്തു് വില്ലിൽ തൊടുത്തിട്ട്) ശരിതന്നെ. കാട്ടാന വന്നു് നദി

യിൽനിന്നു വെള്ളം കുടിക്കുകയാണു. ഇരുട്ടു കൊണ്ടു് ഒന്നും തിരിച്ചറിയുവാൻ വയ്യ.

കിരാതൻ:—അടിയൻ പോയി നോക്കിവരാം.

ദശരഥൻ:—വേണ്ട; നിന്നെ അവൻ കുത്തി കൊമ്പിൽ കോക്കും. വെള്ളംകുടിച്ചു കഴി ഞ്ഞാൽ എൻെറ അമ്പേററു ചാവാൻവേണ്ടി അതു കാത്തുനില്ക്കുമോ? ആട്ടെ, ശബ്ദംകേട്ട സ്ഥലത്തെ ഉന്നംവച്ചു് ശരംപ്രയോഗിക്കാം. (അസ്ത്രംപ്രയോഗിക്കുന്നു; രണ്ടുപേരും ചെവി യോൎത്തു നില്ക്കുന്നു.) ഒരു ശബ്ദം:—"അയ്യോ! എന്നെക്കൊന്നു, എന്നെക്കൊന്നു!"

ദശരഥൻ:—(പരിഭ്രമത്തോടുകൂടി) കൈത്തെററു പററിയെന്നു തോന്നുന്നു. ആനയ്ക്കല്ല അമ്പേ ററതു്. മഹാപാപമായി. അങ്ങോട്ടു് ഓടി ച്ചെല്ലാം. ആ സാധു ആരാണെന്നറിയണം.

കിരാതൻ:—അരുവി അടുത്താണു്, മുറിവു് കൂട്ടുന്ന ഒരു പച്ചമരുന്നു് അടിയനറിയാം. പക്ഷേ, ഇരുട്ടല്ലേ? തിരിച്ചറിഞ്ഞു പറിച്ചെടുക്കാൻ സാധ്യമല്ലാ. വെട്ടംവീണാൽ ജയിച്ചു.

[രണ്ടുപേരും കല്ലും മുള്ളും നിറഞ്ഞ കാട്ടിൽക്കൂടി ശബ്ദംകേട്ട സ്ഥലത്തെത്തുന്നു. ഒരു കുമാരൻ പൃഠത്തു അമ്പുതറച്ചു വേദനകൊണ്ടു കിടന്നു പിടയ്ക്കുക യാണു്.]

കുമാരൻ:—"അയ്യോ! എന്നെക്കൊന്നു, എന്നെ ക്കൊന്നു!"

ദശരഥൻ:—അബദ്ധം പററി. ക്ഷമിക്കണേ! അയോദ്ധ്യയിലെ രാജാവായ ദശരഥൻെറ ഈ അപരാധം പൊറുക്കണേ!

കുമാരൻ:—എൻെറ പുറത്തുനിന്നു ഈ അസ്ത്രം ഒന്നൂരണേ! വേദന സഹിക്കുവാൻ വയ്യ.

[ദശരഥൻ അമ്പ് ഊരിയെടുക്കുന്നു. കുമാരനെ മടിയിൽ കിടത്തുന്നു. മുറിവിൽക്കൂടി ചോര ധാരയായി ഒഴുകുന്നു.]

കിരാതൻ:—അയ്യോ! ഇതു് ആ തപോവനത്തിലെ കുമാരനാണല്ലോ. കണ്ണില്ലാത്ത ആ മുനിയുടെ ഒററ മകൻ. കുമാരാ, തിരുമേനിക്കു കൈത്തെററു പററി. കുടംകൊണ്ടു് വെള്ളം മുക്കിയെടുക്കുന്ന ശബ്ദംകേട്ടു്, ആന തുമ്പിക്കൈകൊണ്ടുവെള്ളം കുടിക്കുകയാണെന്നു വിചാരിച്ചുപോയി.

ദശരഥൻ:—മുനികുമാരാ, എനിക്കു മാപ്പു തരണം. വരാനുള്ളതു് ആക്കും തടുക്കാൻ കഴികയില്ല.

കുമാരൻ:—മഹാരാജാവേ! ദൈവം അങ്ങേക്കു മാപ്പു തരട്ടെ! എൻെറ നാവു കുഴയുന്നു; തൊണ്ട വരളുന്നു. ഈ വെള്ളം ആശ്രമത്തിൽ കൊണ്ടുകൊടുക്കണം. അച്ഛനു പ്രാതസ്സന്ധ്യയെ വന്ദിക്കാൻ സമയം വൈകുന്നു. സത്യം പറയൂ. അച്ഛൻ ക്ഷമിക്കും.

ദശരഥൻ:—അയ്യോ! ഈ കൊച്ചു കണ്ണുകൾ അടഞ്ഞു. കൈകാലുകൾ അനങ്ങാതാകുന്നു. എൻെറ പാപകമ്മത്തിൻെറ ഫലം!

കിരാതൻ:—അടിയൻ ഋഷികുമാരനെ ചുമലിലെടുത്തു കൊള്ളാം. ആശ്രമത്തിലേയ്ക്കു പോവുകയാണു് നല്ലതു്.

[കുടം എടുത്തുകൊണ്ടു ദശരഥനും മൃതദേഹം ചുമന്നുകൊണ്ടു കിരാതനും ആശ്രമത്തിലെത്തുന്നു.]

മുനി:—(കാലൊച്ചകേട്ടിട്ടു്) ഉണ്ണീ, എത്ര നേരമായി പോയിട്ടു്? പ്രഭാത കമ്മങ്ങൾക്കു നേരം വൈകിത്തുടങ്ങിയല്ലോ. എൻെറ കണ്ണും ജീവനുമൊക്കെ ഉണ്ണി മാത്രമല്ലേ? എന്താ മിണ്ടാത്തതു്?

ദശരഥൻ:—താപസോത്തമാ, അയോദ്ധ്യയിലെ രാജാവു്, മഹാപാപിയായ ദശരഥൻ, വന്ദിക്കുന്നു; മാപ്പുചോദിക്കുന്നു.

മുനി:—എനിക്കു കണ്ണില്ല; ഞാൻ പടുകിഴവനും. മഹാരാജാവു് വന്നതറഞ്ഞില്ല.

ദശരഥൻ:—ഇനി അങ്ങയെ ശുശ്രൂഷിക്കാൻ ഈ ഭാഗ്യഹീനനായ ദശരഥനെ ഉണ്ണിയായി കരുതണം. എനിക്കു് ഒരു കൈപ്പിഴ പററി.

മുനി:—അയ്യോ! പൂവിനെപ്പോലും നുള്ളി നോവേല്പിക്കാത്ത എൻെറ ഉണ്ണിക്കു് എന്തു പററി?

[കിരാതൻ മൃതദേഹം അന്ധൻെറ മുമ്പിൽ കിടത്തി മാറിനില്ക്കുന്നു.]

ദശരഥൻ:—ഒരു കാട്ടാന വെള്ളം കുടിക്കയാണെന്നു തെററിദ്ധരിച്ചു് ശബ്ദം കേട്ട ദിക്കിലേയ്ക്കു ഞാൻ അമ്പയച്ചു. അതു്......

മുനി:—ശേഷം എനിക്കു കേൾക്കേണ്ട. എന്നെക്കൂടി അങ്ങു കൊന്നേക്കു. ഉണ്ണി എൻെറ ജീവനായിരുന്നു. ഇനി എനിക്കു് ജീവിതം വേണ്ടാ. മഹാരാജാവേ, അങ്ങും എന്നെപ്പോലെ പുത്ര



ദുഃഖംകൊണ്ടു മരിക്കാൻ ഇടവരട്ടെ..........
കഷ്ടം! ഞാൻ ശപിച്ചുവോ? കഷ്ടം!

ദശരഥൻ:—താപസോത്തമാ, അവിടത്തേയ്ക്കു സഹിക്കുവാൻ വയ്യാത്ത ശോകമാണു്, ഞാൻ അറിയാതെ ചെയ്ത പാപംകൊണ്ടു് നേരിട്ടതു്. എന്തു ശിക്ഷയ്ക്കും ഞാൻ അർഹനുമാണു്. എന്റെ പിഴ അവിടുന്നു പൊറുക്കണം.

[കുമാരന്റെ ദേഹം കെട്ടിപ്പിടിച്ചു് മുനി ബോധം കെട്ടു വീഴുന്നു; ദശരഥൻ മുഖത്തു് വെള്ളം തളിക്കുന്നു. 'മഹർഷേ! എന്നു രണ്ടു മൂന്നു പ്രാവശ്യം വിളിക്കുന്നു. ഒടുവിൽ ദേഹം തൊട്ടുനോക്കുന്നു.]

ദശരഥൻ:—ഹാ! ഈ വൃദ്ധപിതാവിന്റെ ഹൃദയം തകർന്നു; ശ്വാസം നിലച്ചു. ഈ ബോധക്കേടിൽനിന്നു് ഇനി ഒരിക്കലും ഉണരുകയില്ല. ഒരു മകനേയും അച്ഛനേയും കൊന്ന പാപിയായി ഞാൻ. അവിവേകത്തിന്റെ ഫലം! (കിരാതനോടു്) ഈ പുണ്യാത്മാക്കളെ സംസ്കരിക്കാൻ വിറകു തയ്യാറാക്കു. ഞാൻ അതുവരെ മൃതദേഹം കാത്തുകൊണ്ടിരിക്കാം.

(തിരശ്ശീല)

അഭ്യാസം

1. അമ്പു്, തൈറവ്, ആശ്രമം, രാവിലത്തെ സന്ധ്യ, രാവിലെ ചെയ്യേണ്ട കർമ്മങ്ങൾ; ഭാഗ്യമില്ലാത്തവൻ, മകനെപ്പറ്റിയുള്ള സങ്കടം, ദുഃഖം, വയസ്സനായ അച്ഛൻ—എന്നീ അർത്ഥമുള്ള വാക്കുകൾ എഴുതുക.

2. 'ദശരഥൻ മുനികുമാരനെ കണ്ടു.' ഈ വാക്യത്തിൽ മൂന്നു വാക്കുകളുണ്ട്. ആദ്യത്തേതു് കർത്താവു് (ദശരഥൻ), രണ്ടാമത്തേതു് കർമ്മം, (മുനികുമാരനെ), മൂന്നാമത്തേതു് ക്രിയ (കണ്ടു). 'മുനികുമാരനെ' എന്ന ശബ്ദം വെറും നാമപദമായി പ്രയോഗിക്കുമ്പോൾ 'മുനികുമാരൻ എന്നാണല്ലോ പറയുക. ആ പദം കർത്താവായി വരുമ്പോഴും രൂപം അതു തന്നെ ആയിരിക്കും. 'മുനികുമാരൻ വരുന്നു' 'മുനികുമാരൻ വെള്ളം കോരുന്നു' മുതലായ പ്രയോഗങ്ങൾ നോക്കുക. ഈ രണ്ടു വാക്യങ്ങളിലും മുനികുമാരൻ എന്ന വാക്ക് കർത്താവാണ്. 'ദശരഥൻ മുനികുമാരനെ നിഗ്രഹിച്ചു' എന്ന വാക്യത്തിൽ ആ പദം കർമ്മമായി പ്രയോഗിച്ചപ്പോൾ എന്തു മാററമാണ് വരുത്തിയതു്? 'എ' എന്ന ഒരക്ഷരം കൂടുതലായി ചേർത്തിരിക്കുന്നു അല്ലേ? ശരിയാണോ എന്നു് പരിശോധിച്ചു നോക്കുക. മുനികുമാരൻ + എ=മുനികുമാരനെ, ശരി കൂടുതലായി വന്ന അക്ഷരം 'എ' തന്നെ. എന്തിനു വേണ്ടിയാണ് അതു ചേർത്തു്? മുനികുമാരൻ എന്ന നാമം കർമ്മമായി പ്രയോഗിക്കേണ്ടിവന്നപ്പോൾ ജീവനുള്ള വസ്തുക്കളുടെ നാമങ്ങൾ കർമ്മങ്ങളായി പ്രയോഗിക്കേണ്ടിവരുമ്പോൾ, ആ നാമങ്ങളുടെ ഒടുവിൽ ഇങ്ങനെ 'എ' എന്നു ചേർക്കണം. വേറെ ചില ഉദാഹരണങ്ങൾകൂടി പഠിക്കാം.

മഹാരാജാവ് മുനിയെ വന്ദിച്ചു. മുനി അപരാധിയായ രാജാവിനെ ശപിച്ചു.

3. ദശരഥൻ വള്ളിക്കുടിലിൽ എന്തിനാണ് ഇരുന്നിരുന്നതു്? വെള്ളം മുക്കുന്ന ശബ്ദം കേട്ടപ്പോൾ രാജാവു് അസ്ത്രം അയയ്ക്കാൻ കാരണമെന്താണ്? ദശരഥന് എന്തബദ്ധം പററി?

---

പാഠം 11

# ദേശീയപതാക

ഏതൊരു രാജ്യത്തിൻെറയും ഏററവും പ്രധാനമായ ദേശീയചിഹ്നമാണ് പതാക. ലോകത്തിലെ സകല രാജ്യങ്ങൾക്കും പ്രത്യേകം പ്രത്യേകം പതാക ഉണ്ട്.

നമ്മുടെ പതാക പരിശോധിക്കാം. എന്താണതിൻെറ ആകൃതി? സാധാരണ പുസ്തകങ്ങളുടെ ആകൃതിതന്നെ; ദീർഘചതുരം. ഈ ദീർഘചതുരാകൃതി പല അളവിലാകാം. നമ്മുടെ പതാകയ്ക്കു സ്വീകരിച്ചിട്ടുള്ളത് നീളത്തിൻെറ മൂന്നിൽ രണ്ടുഭാഗം വീതി എന്ന അളവാണ്. നീളം മൂന്നടിയായാൽ വീതി രണ്ടടിയെന്നർത്ഥം. നമ്മുടെ പതാകയുടെ ആകൃതി എത്ര മനോഹരമാണ്!

നെടുകെ മൂന്നു തുല്യഭാഗങ്ങളായി ഭാരതപതാകയെ വിഭജിച്ചിരിക്കുന്നു. ഓരോ ഭാഗത്തിനും എന്തു നിറമാണ് കൊടുത്തിരിക്കുന്നത്? മുകളിൽ കുങ്കുമനിറം, നടുവിൽ വെള്ള, അടിയിൽ പച്ച. പതാകയുടെ ഒത്തനടുവിൽ വെള്ള നിറത്തിനുള്ളിൽ കാണുന്നത് അശോകചക്രമാണ്. നീലനിറമാണ് അതിനു്. അശോകചക്രത്തിനു് ഇരുപത്തിനാല് ആരക്കാലുകളുണ്ട്.

ഭാരതപതാകയ്ക്കു ഈ നിറങ്ങളും ചക്രചിഹ്നവും സ്വീകരിച്ചതിനു് പ്രത്യേകം ഉദ്ദേശമുണ്ട്. ഇന്ത്യക്കാരുടെ ധീരതയുടേയും ത്യാഗസന്നദ്ധതയുടേയും

ചിഹ്നമാണ് കുങ്കുമനിറം. വെളുപ്പ് സത്യത്തേയും പരിശുദ്ധിയെയും കുറിക്കുന്നു. പച്ച സസ്യപൂർണ്ണമായ ഭാരതഭൂമിയുടെ ഐശ്വര്യത്തെ സൂചിപ്പിക്കുന്നു. ഇന്ത്യ ഒരു കർഷകരാജ്യമാണല്ലോ. മഹാനായ അശോക ചക്രവർത്തി 'സാരനാഥം' എന്ന സ്ഥലത്തു സ്ഥാപിച്ചിരുന്ന സ്തംഭത്തിൻെറ മകുടത്തിൽ കൊത്തിയിട്ടുള്ളതാണ് അശോകചക്രം. അശോകൻ ബുദ്ധമതാനുയായി ആയിരുന്നു. ബുദ്ധമതത്തിൻെറ കാതലായ ധർമ്മവും സത്യവും അഹിംസയുമായിരുന്നു അദ്ദേഹത്തിൻെറ ആദർശങ്ങൾ. മഹനീയങ്ങളായ ആ ആദർശങ്ങളുടെ ചിഹ്നമാണതു്. അശോകചക്രവർത്തിയെപ്പോലെ സത്യവും ധർമ്മവും മുൻനിർത്തി പ്രവർത്തിച്ചു പുരോഗതി പ്രാപിക്കുകയാണ് ഇന്ത്യയുടെ ലക്ഷ്യം എന്നു പതാകയിലെ അശോകചക്രം പ്രഖ്യാപിക്കുന്നു.

ദേശീയപതാക സ്വാതന്ത്ര്യത്തിൻെറയും അഭിമാനത്തിൻെറയും ചിഹ്നമാണ്; ഭൂതകാലമഹത്വത്തിൻെറ സ്മാരകമാണ്; ഭാവിശ്രേയസ്സിൻെറ ആശാവഹമായ വാഗ്ദാനമാണ്. അതിൻെറ മുമ്പിൽ ഏതു പൗരൻെറ ശിരസ്സാണ് വിനയംകൊണ്ടു കുനിയാത്തതു ? ആ പതാക നമ്മെ ദേശഭക്തന്മാരും കർമ്മധീരന്മാരും ആക്കുന്നു; നമുക്ക് ഐകമത്യവും ധർമ്മശ്രദ്ധയും ഉളവാക്കുന്നു.

ദേശീയപതാക എല്ലാവർക്കും എപ്പോഴും ഉപയോഗിക്കാൻ പാടില്ല. ഭരണാധികാരികൾക്കുമാത്രമേ അതിനു് അവകാശമുള്ളു. നമ്മുടെ സംസ്ഥാനത്തു് ഗവർണ്ണർ, നിയമസഭാസ്പീക്കർ, മന്ത്രിമാർ മുതലായവർക്ക് അവരുടെ ഔദ്യോഗിക വസതികളിലും വാഹനങ്ങളിലും ദേശീയപതാക പറപ്പിക്കാം.

ഹൈക്കോടതി, സെക്രട്ടറിയേററ് മുതലായി ഏററവും പ്രധാനപ്പെട്ട ഗവമ്മെൻറു കെട്ടിടങ്ങളുടെ മുകളിൽ ദേശീയപതാക നാട്ടാവുന്നതാണ്. സ്വാതന്ത്ര്യദിനം തുടങ്ങിയ രാഷ്ട്രീയാഘോഷദിവസങ്ങളിൽ പതാക എല്ലാ പൗരന്മാക്കും ഉപയോഗിക്കാം.

അത്യന്തം ശ്രദ്ധയോടും വിനയത്തോടുംകൂടി നിർവഹിക്കേണ്ട ഒരു കൃത്യമാണ് പതാക ഉയത്തൽ. പതാക കൈയിലെടുക്കുമ്പോൾ അതിൻെറ ഒരു ഭാഗവും തറയിൽ കിടന്നിഴയുവാൻ ഇടയാകരുതു്. കുങ്കുമവണ്ണം മുകളിൽ വരത്തക്കവിധത്തിൽ വേണം കൊടി ധ്വജാഗ്രത്തിൽ എത്തിക്കുവാൻ. അതുയത്തുന്നതു്, ചൊടിയോടുകൂടിയായിരിക്കണം; എന്നാൽ താഴ്ത്തുന്നതാവട്ടെ പതുക്കെ മാത്രമേ പാടുള്ളു. സൂൎയ്യാസ്തമയത്തിനു് അല്പം മുമ്പായി കൊടി ഇറക്കേണ്ടതുമാണ്.

ആഘോഷാവസരങ്ങളിൽ സൈനികരീതിയിൽ മാർച്ചുചെയ്യുമ്പോൾ വലത്തുവശത്തു നില്ക്കുന്ന ആളാണ് കൊടി പിടിക്കേണ്ടതു്. കൊടി എപ്പോഴും അയാളുടെ വലത്തുവശത്തായിരിക്കയും വേണം.

ദുഃഖം ആചരിക്കേണ്ടിവരുമ്പോൾ പതാക കൊടിമരത്തിൻെറ പകുതിവരെ ഇറക്കികെട്ടണമെന്നാണ് നിയമം. എന്നാൽ മുഴവൻ പൊക്കിയശേഷമേ പകുതിവരെ താഴ്ത്താവൂ. അതുപോലെ, വൈകുന്നേരം കൊടി ഇറക്കുമ്പോഴും മുഴവൻ പൊക്കിയ ശേഷം വേണം താഴ്ത്തികൊണ്ടുവരാൻ.

ഈ നിയമങ്ങൾ നാം അറിയുകയും അനുസരിക്കുകയും വേണം. ഒരിക്കൽ പതാക ഉയത്തിക്കൊണ്ടു്

ഇന്ത്യയുടെ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു ചെയ്ത പ്രസംഗത്തിൽ, നാം അതിനെ ഏതുവിധത്തിൽ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യണമെന്നു് വ്യക്തമാക്കുകയുണ്ടായി: " അല്പമെങ്കിലും രാജ്യസ്നേഹമുള്ള, അല്പമെങ്കിലും ആത്മാഭിമാനമുള്ള ഓരോ ഇന്ത്യക്കാരനും ദേശീയ പതാകയെ ഹൃദയപൂർവ്വം സ്നേഹിക്കണം, ബഹുമാനിക്കണം, അമൂല്യസമ്പത്തായി സൂക്ഷിക്കണം; മരണത്തെപ്പോലും അവഗണിച്ച് അതിൻെറ അന്തസ്സു സംരക്ഷിക്കണം." മഹാകവി വള്ളത്തോളിൻെറ പതാകഗാനം നമുക്കും പാടുക :

"പോരാ പോരാ, നാളിൽ നാളിൽ ദൂരദൂരമുയരട്ടെ
ഭാരതക്ഷ്മാദേവിയുടെ തൃപ്പതാകകൾ."

അഭ്യാസം

1. താഴെ എഴുതുന്ന വാക്യങ്ങളെ കൂട്ടിച്ചേർക്കുക:—
   (i) ഇന്ത്യയ്ക്കു പ്രത്യേകം പതാകയുണ്ട്.
   ചൈനയ്ക്കു പ്രത്യേകം പതാകയുണ്ട്.
   (ii) ഇന്ത്യ കർഷകരാജ്യമാകുന്നു.
   ചൈന കർഷകരാജ്യമാകുന്നു.

2. താഴെ എഴുതുന്ന വാക്യത്തിലെ നാമങ്ങളുടെ വചനം പറയുക:—

   ആ പതാക ജനങ്ങളെ ദേശഭക്തർ ആക്കുന്നു.
   നിയമങ്ങൾ നാം അറിയണം.

3. പച്ച ഐശ്വര്യത്തെ സൂചിപ്പിക്കുന്നു. 'സൂചിപ്പിച്ചു' എന്ന ക്രിയ കഴിഞ്ഞ കാലത്തെ കുറിക്കുന്നു എന്നു് നിങ്ങൾക്കറിയാം. 'സൂചിപ്പിക്കുന്നു' എന്നതു നടക്കുന്ന കാലത്തെ കുറിക്കുന്നു. അതിനു 'വർത്തമാന ക്രിയ' എന്നു പറയാം.

ഭൂതം, വർത്തമാനം, ഭാവി എന്നിങ്ങനെ മൂന്നു കാലത്തിലും ക്രിയ വരും. ഉദാ: സൂചിപ്പിച്ചു (ഭൂതം), സൂചിപ്പിക്കുന്നു (വർത്തമാനം), സൂചിപ്പിക്കും (ഭാവി).

4. (i) ജീവനുള്ളവയും ജീവനില്ലാത്തവയുമായ വസ്തുക്കൾ ദ്രവ്യങ്ങളാണെന്നും അങ്ങനെയുള്ള ദ്രവ്യങ്ങളുടെ പേരായ ശബ്ദങ്ങൾ ദ്രവ്യനാമങ്ങളാണെന്നും നിങ്ങൾക്കറിയാമല്ലോ. ഈ പാഠത്തിൽനിന്ന് അഞ്ചു ദ്രവ്യനാമങ്ങൾ എടുത്തെഴുതുക.

(ii) നമ്മുടെ ദേശീയ പതാകയിൽ എത്ര നിറമുണ്ട്? ആ നിറങ്ങൾ എന്തു സൂചിപ്പിക്കുന്നു? പതാകയുടെ മദ്ധ്യത്തിലുള്ള ധർമ്മചക്രം എന്താണ് ഓർമ്മിപ്പിക്കുന്നത്? എന്ത് പ്രഖ്യാപിക്കുന്നു?

---

പാഠം 12

# ചീത്തവാക്ക്

അമ്പുകൊണ്ടുള്ള വ്രണം
കാലത്താൽ നികന്നീടും;
കൊമ്പുകൾ കണ്ടിച്ചാലും
പാദപം കിളുത്തീടും;

കാട്ടുതീ വെന്താൽ വനം
പിന്നെയും തഴത്തീടും;
കേട്ടുകൂടാത്ത വാക്കാ-
മായുധം പ്രയോഗിച്ചാൽ
കർണ്ണങ്ങൾക്കകം പുക്ക
പുണ്ണായാലതു പിന്നെ-
പ്പൂർണ്ണമായ് ശമിക്കയി-
ല്ലൊട്ടുനാൾ ചെന്നാൽപ്പോലും.

മഹാഭാരതം] [എഴുത്തച്ഛൻ

അഭ്യാസം

1. ഏതു വ്രണമാണ് കുറെക്കാലം കഴിയുമ്പോൾ ഉണങ്ങുന്നതു്?
2. കൊമ്പു മുറിച്ചാലും എന്തുപൊട്ടിപ്പൊടിച്ചുവരും?
3. ശമിക്കാത്ത വ്രണം ഏതാണ്?
4. കൂട്ടിച്ചേർക്കുക :—
   (i) ശമിക്ക + ഇല്ല + ഒട്ടുനാൾ
   (ii) വാക്കാം + ആയുധം
   (iii) അമ്പുകൊണ്ടു് + ഉള്ള
5. വിപരീതപദം എഴുതുക :—
   (i) പൂർണ്ണം × —
   (ii) സാദ്ധ്യം × —
6. പകരം പാഠത്തിൽ പ്രയോഗിച്ചിട്ടുള്ള വാക്കുകളെഴുതുക :—
   (i) മരം (iii) വളരെക്കാലം
   (ii) കാട്ട് (iv) ചെവി

പാഠം 13

# അഗ്നിപർവ്വതങ്ങൾ

മകൻ:—എവിടെയോ ഒരു അഗ്നിപർവ്വതം പൊട്ടിയതിനെപ്പററി അച്ഛൻ ഇന്നലെ പത്രത്തിൽ വായിക്കുന്നതു കേട്ടല്ലോ. എവിടെയാണച്ഛാ അതു് ?

അച്ഛൻ:—ജപ്പാനിൽ.

മകൻ:—എന്താണച്ഛാ, അഗ്നിപർവ്വതമെന്നു വച്ചാൽ ?

അച്ഛൻ:—പറയാം. നീ ശ്രദ്ധിച്ചു കേൾക്കുമോ ? അതിനു മുമ്പ് ഒന്നു ചോദിക്കട്ടെ. നീ കോഴിമുട്ട കണ്ടിട്ടില്ലേ ?

മകൻ:—ഞാൻ കോഴിമുട്ട കണ്ടിട്ടില്ലേ എന്നോ !

അച്ഛൻ:—എന്താണതിൻെറ സ്വഭാവം?

മകൻ:—അണ്ഡാകൃതി. പുറത്തു നേരിയ തൊണ്ടു്, ഉള്ളിൽ ഒരുതരം ദ്രവവും.

അച്ഛൻ:—ശരി. ഭൂമിയുടെ സ്വഭാവവും അതുപോലെയാണെന്നാണു് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം.

മകൻ:—എന്നുവച്ചാൽ ?

അച്ഛൻ:—ഭൂമി ഒരു ഗോളമാണെന്നു നീ പഠിച്ചിട്ടില്ലേ ? ഭൂഗോളത്തിൻെറ ഉപരിതലം മാത്രമേ തണുത്തു ഉറച്ചിട്ടുള്ളൂ. ഉള്ളിൽ വളരെ ഭാഗം ഇപ്പോഴും ദ്രവരൂപമായിട്ടാണിരിക്കുന്നതു്.

മകൻ:—അതെങ്ങനെ ?

അച്ഛൻ:—സൂര്യമണ്ഡലം കത്തിക്കാളിക്കൊണ്ടിരിക്കുന്ന ഒരു വസ്തുവാണല്ലോ. അതിലെ ലോഹങ്ങളും ധാതുക്കളും മററും ഉരുകിത്തിളച്ചുകൊണ്ടാണിരിക്കുന്നതു്. ഭൂമിയുടെയും സ്ഥിതി ഒരു കാലത്തു് അങ്ങനെതന്നെയായിരുന്നു.

മകൻ:—അങ്ങനെയാണെങ്കിൽ മനുഷ്യർ എങ്ങനെയാണു് അന്നു ജീവിച്ചതു് ?

അച്ഛൻ:—മനുഷ്യർ എന്നല്ല, ഒരു ജീവിയും സസ്യവും അന്നു ഭൂമിയിലുണ്ടായിരുന്നില്ല. സൂര്യബിംബത്തിൽ വൃക്ഷങ്ങളും മൃഗങ്ങളും മനുഷ്യരും ഇല്ലല്ലോ.

മകൻ:—ഭൂമിയും ജ്വലിക്കുന്ന ഒരു ഗോളമായിരുന്നു, അല്ലേ ?

അച്ഛൻ:—അതേ; അനേകം കോടി സംവത്സരങ്ങൾ കൊണ്ടു് ഈ ഗോളത്തിന്റെ പുറമെയുള്ള ഭാഗം തണുത്തു് ഉറച്ചു കട്ടിയായിത്തീർന്നു. അതിനുശേഷം എത്രയോ യുഗങ്ങൾ കഴിഞ്ഞിട്ടാണു് ഇവിടെ ജീവികളുണ്ടായതു്. പക്ഷേ ഭൂമിയുടെ അന്തർഭാഗത്തു് ഇപ്പോഴും ഉരുകി കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന ദ്രവപദാർത്ഥമുണ്ടു്.

മകൻ:—അച്ഛാ, എനിക്കൊരു സംശയം. നമ്മുടെ തെക്കേതിലെ കൊല്ലനില്ലേ ? അയാൾ ഇരുമ്പും മററും ഉരുക്കുമ്പോൾ അതിൽനിന്നു് ഒരു തരം നീരാവി പൊങ്ങുന്നതു ഞാൻ കണ്ടിട്ടുണ്ടു്. അച്ഛൻ പറയുന്നതുപോലെ ഭൂമിയുടെ അന്തർഭാ

ഗത്തു് ലോഹപദാൎത്ഥങ്ങളും മററും കത്തിയുരുകി ക്കിടക്കുകയാണെങ്കിൽ അവിടെ ധാരാളം നീരാവി ഉണ്ടായിരിക്കണമല്ലോ.

അച്ഛൻ:—തീൎച്ചയായും. നീരാവി കൂടുന്തോറും അതിനിരിക്കാൻ കൂടുതൽ സ്ഥലവും വേണ്ടിവരുന്നു. പക്ഷേ നീരാവിയുടെ ആധിക്യമനുസരിച്ചു് ഭൂമിയുടെ ഉള്ളിലുള്ള വിടവുകൾ വികസിക്കുന്നില്ല. അതുകൊണ്ടു് നീരാവി തിങ്ങി ഞെരുങ്ങുന്നു.

മകൻ:—ഇങ്ങനെ അനേകം കൊല്ലങ്ങളിലെ നീരാവി ഒന്നിക്കുമ്പോൾ—അതായതു് നീരാവിയുടെ ശക്തി വൎദ്ധിക്കുമ്പോൾ—അതു പുറത്തേയ്ക്കു ചാടാൻ ശ്രമിക്കുകയില്ലേ? ഇന്നലെ ദശമൂലാരിഷ്ടം സൂക്ഷിച്ച കുപ്പിയുടെ അടപ്പു തനിയെ മേല്പോട്ടു തെറിച്ചപ്പോൾ അച്ഛൻ അതിനെപ്പററി പറഞ്ഞതല്ലോ.

അച്ഛൻ:—നീരാവി പുറത്തുചാടാൻ ശ്രമിക്കും. ചിലപ്പോൾ അതു ഫലിക്കുകയും ചെയ്യും. അപ്പോഴാണു് അഗ്നിപൎവ്വതം പൊട്ടി എന്നു നാം പറയുന്നതു്. അങ്ങനെയുള്ള അവസരങ്ങളിൽ നാലു ഭാഗത്തേക്കും ഒഴുകുന്ന ലാവയാണു് നാശമെല്ലാം വരുത്തിവയ്ക്കുന്നതു്.

മകൻ:—എന്താണു് ഈ ലാവ?

അച്ഛൻ:—ഭൂമിയുടെ ഉള്ളിൽ തിളച്ചു മറിഞ്ഞുകൊണ്ടിരിക്കുന്ന ഒരുതരം ദ്രവത്തെപ്പററി പറഞ്ഞില്ലേ? അതുതന്നെ.

മകൻ:—സോഡാക്കുപ്പി പൊട്ടിക്കുമ്പോഴും ഇതുപോലെയാണല്ലോ സംഭവിക്കുന്നതു്. ഗ്യാസോട്ടുകൂടി ഉള്ളിലെ വെള്ളത്തിൽ ഒരു ഭാഗവും കുപ്പിയിൽ നിന്നു പുറത്തു ചാടാറുണ്ടല്ലോ.

അച്ഛൻ:—ശരി. നല്ല ദൃഷ്ടാന്തമാണു് നീ കണ്ടുപിടിച്ചതു്.

മകൻ:—അഗ്നിപർവ്വതങ്ങൾ പൊട്ടുമ്പോഴുണ്ടാകുന്ന വിടവുകളുടെ സ്വഭാവമെന്തായിരിക്കും? അവ കാലക്രമത്തിൽ അടഞ്ഞുപോകുമോ?

അച്ഛൻ:—സാധാരണമായി വൃത്താകൃതിയിലാണു്, വിടവുകൾ ഉണ്ടാകാറുള്ളതു്. ചിലതിനു് ഒന്നും ഒന്നരയും മൈൽ ചുററളവുണ്ടാകുമത്രെ. ലാവാ പ്രവാഹം നിലയ്ക്കുന്നതോടുകൂടി ദ്വാരത്തിൻെറ മുകൾഭാഗം കട്ടപിടിച്ച ലാവകൊണ്ടു് അടഞ്ഞു പോകുന്നു.

മകൻ:—വീണ്ടും ആ അഗ്നിപർവ്വതം പൊട്ടുകയാണെങ്കിലോ?

അച്ഛൻ:—അപ്പോൾ ഈ അടപ്പു തെറിപ്പിച്ചുകൊണ്ടായിരിക്കും ലാവ പ്രവഹിക്കുന്നതു്. അടപ്പു ചിന്നിച്ചിതറിപ്പോകും.

മകൻ:—വെടി പൊട്ടുമ്പോൾ കതിനക്കുററിയിൽ ഇടിച്ചുറപ്പിച്ച കല്ലിൻ കഷണങ്ങൾ തെറിച്ചുപോകുന്നതുപോലെ, അല്ലേ അച്ഛാ!

അച്ഛൻ:—അതേ അതേ. നല്ല ദൃഷ്ടാന്തം!

മകൻ:—അച്ഛൻ പറഞ്ഞ രീതിയിലാണെങ്കിൽ എവിടെയാണു്, എപ്പോഴാണു്, അഗ്നിപർവ്വതം

പൊട്ടുക എന്നു് ആക്കും പറയുക സാദ്ധ്യമല്ലല്ലോ.

അച്ഛൻ:—ഒരിക്കലും സാദ്ധ്യമല്ല. എങ്കിലും ഭൂഗർഭശാസ്ത്രജ്ഞന്മാർ അഗ്നിപവ്വതങ്ങളെപ്പററി സാമാന്യമായ ചില നിർദ്ദേശങ്ങളൊക്കെ നമുക്കു നല്കീട്ടുണ്ടു്.

മകൻ:—ലോകത്തിൽ ആകെ എത്ര അഗ്നിപവ്വതങ്ങൾ ഉണ്ടെന്നാണു് അവരുടെ അഭിപ്രായം ?

അച്ഛൻ:—നാനൂററിമുപ്പതു്.

മകൻ:—അഗ്നിപവ്വതങ്ങളിൽനിന്നുണ്ടാകുന്ന നാശനഷ്ടങ്ങൾ താരതമ്യേന ഏതു രാജ്യക്കാരാണു് കൂടുതൽ അനുഭവിക്കുന്നതു് ?

അച്ഛൻ:—ജപ്പാൻകാർ.

മകൻ:—ഒരു സംശയംകൂടി. ലോകത്തിൽ ഏററവും ഭയങ്കരമായ നാശം വരുത്തിവച്ച അഗ്നിപവ്വതം ഏതാണെന്നുകൂടി അറിഞ്ഞാൽ കൊള്ളാം.

അച്ഛൻ:—1883-ൽ പൊട്ടിത്തെറിച്ച 'ക്രാക്കത്തുവ' എന്ന അഗ്നിപവ്വതമാണു് അറിയപ്പെട്ടിട്ടുള്ളവയിൽവെച്ചു് ഏററവും വലിയ നാശം വരുത്തിവച്ചതു്.

മകൻ:—എവിടെയാണു് അതിന്റെ കിടപ്പു്?

അച്ഛൻ:—സുമാത്രാ, ജാവാ എന്നീ ദ്വീപുകളുടെ ഇടയ്ക്കു്.

മകൻ:—ചുരുക്കത്തിൽ അച്ഛൻ ഒന്നു വിവരിച്ചുതരാമോ ആ സംഭവം ?

അച്ഛൻ:—ഓഹോ! ഞാൻ ആ സംഭവത്തെപ്പററി യുള്ള വിവരണം വായിച്ചതു് ഇന്നു രാവിലെ യാണു്. എനിക്കു് എല്ലാം നല്ല ഓർമ്മയുണ്ടു്. കേൾക്കൂ. അഞ്ചു മൈൽ നീളവും മൂന്നു മൈൽ



വീതിയുമുള്ള ഒരു ദ്വീപായിരുന്നു അതു്. പവ്വതത്തിന്നു് അര മൈലോളം പൊക്കമുണ്ടായിരുന്നു. അതു പൊട്ടിയപ്പോൾ മുപ്പത്താറു മൈൽ പൊക്കത്തിലാണു് പാറക്കഷണങ്ങളും മററും ചുഴററി എറിഞ്ഞതു്. ഇങ്ങനെ പൊട്ടിത്തെറിച്ച പാറക്കഷണങ്ങൾ കുമിഞ്ഞുകൂടി പുതിയ ദ്വീപുകൾതന്നെ ഉണ്ടായിട്ടുണ്ടത്രെ. ജ്വലിക്കുന്ന പാറക്കഷണങ്ങളും തിളയ്ക്കുന്ന ലാവയും വീണു് അടുത്തുള്ള ദ്വീപുകളിലെ വനങ്ങളെല്ലാം എരിഞ്ഞു ചാമ്പലായി. പവ്വതം പൊട്ടിയപ്പോൾ സമുദ്രത്തിലും വലിയ ക്ഷോഭമുണ്ടായി. തിരമാലകൾ ഇരുന്നൂറോളം അടി പൊങ്ങി. ക്ഷോഭമെല്ലാം അവസാനിച്ചപ്പോൾ കടലിൽ കിടന്നിരുന്ന ഒരു ഡച്ചു പടക്കപ്പൽ, കരയിൽ നിന്നു് രണ്ടു മൈലോളം ഉള്ളിലേക്കു തള്ളിനിന്നിരുന്ന ഒരു കുന്നിൻെറ മുകളിൽ ഇരിക്കുന്നതായി കണ്ടുവത്രെ. ഇതിനെല്ലാററിനും പുറമെ അടുത്തെങ്ങും ആൾപ്പാർപ്പില്ലാതിരുന്നിട്ടും, നാല്പതിനായിരത്തോളം ആളുകൾക്കു് ഈ പൊട്ടൽ മൂലം ജീവഹാനി നേരിട്ടതായിട്ടാണു് പറയപ്പെടുന്നതു്.

മകൻ:—സംഭവം ഭയങ്കരം തന്നെ. മുഴുവൻ വിവരങ്ങളറിയാൻ കൌതുകം തോന്നുന്നു. അച്ഛൻ വായിച്ച ആ വിവരണം എനിക്കും ഒന്നു വായിക്കണം.

### അഭ്യാസം

1. കമ്മം ഉള്ളവ കമ്മം ഇല്ലാത്തവ എന്നിങ്ങനെ ക്രിയകൾ രണ്ടുതരമുണ്ടെന്നു് നിങ്ങൾ പഠിച്ചിട്ടുണ്ടല്ലോ.

അടിക്കുക, കാണുക, ഭക്ഷിക്കുക, വളർത്തുക മുതലായ ക്രിയകൾക്കു കർമ്മം ഉണ്ടായിരിക്കും. ഓടുക, വീഴുക, ചിരിക്കുക, വളയുക മുതലായവയ്ക്കു് കർമ്മം ഉണ്ടായിരിക്കയില്ല. കർമ്മമുള്ളവയ്ക്കു് 'സകർമ്മകം' എന്നും കർമ്മം ഇല്ലാത്തവയ്ക്കു് 'അകർമ്മകം' എന്നും പേർ. അകർമ്മകം, സകർമ്മകം എന്നിങ്ങനെ ക്രിയകളെ രണ്ടായി വിഭജിക്കാം.

താഴെപ്പറയുന്ന വാക്യങ്ങളിൽനിന്നു സകർമ്മകക്രിയകളേയും അകർമ്മകക്രിയകളേയും വേർതിരിച്ചു കാണിക്കുക :—

(i) അഗ്നിപർവ്വതം പൊട്ടുന്നു.

(ii) ജ്വാലാമുഖത്തു നിന്നു നിർഗ്ഗമിക്കുന്ന ലാവാ ഗ്രാമങ്ങളെയും നഗരങ്ങളെയും നശിപ്പിക്കുന്നു.

(iii) ഭൂമിയുടെ അന്തർഭാഗത്തു് ചുട്ടു പഴുത്തു് ഉരുകുന്ന ലോഹങ്ങളും ധാതുക്കളും ഉണ്ടു്.

(iv) ഞാൻ അഗ്നിപർവ്വതം കണ്ടിട്ടില്ല.

2. ശാസ്ത്രം അറിയാവുന്നവർ, താമസിക്കുന്നു, ഉഷ്ണത്തിൻെറ കൂടുതൽ, ഉള്ളിൽ, വട്ടത്തിൽ—ഈ അർത്ഥമുള്ള വാക്കുകൾ ഈ പാഠത്തിൽ നിന്നു് എഴുതുക.

[ശാസ്ത്രജ്ഞന്മാർ, അധിവസിക്കുന്നു, ഉഷ്ണാധിക്യം, അന്തർഭാഗത്തു്, വൃത്താകൃതിയിൽ -- ഇവ യഥാസ്ഥാനം ഓരോ വാക്കിൻെറ നേരേ എഴുതുക.]

3. 'ക്രാക്കത്തുവാ' എന്ന അഗ്നിപർവ്വതം പൊട്ടിത്തെറിച്ചപ്പോൾ എന്തെല്ലാമാണു് സംഭവിച്ചതു് ?

---

പാഠം 14

# പുലർകാലം

വെട്ടം വീണ കിഴക്കൻ ദിക്കിൽ
കുട്ടിക്കതിരവനുയരുന്നു ;
ഇല്ലിപ്പോളിരുളൂഴിയിലെങ്ങും
നല്ലൊരു വെള്ളി വെളിച്ചം ഹാ !

നിറയുകയായീ നമ്മുടെ ചെവിയിൽ
പറവകളുടെ കളസംഗീതം.
വാല്യമിളക്കിപ്പൂവാലിപ്പശു-
വാലയിൽ നിന്നു വിളിക്കുമ്പോൾ,

ചേലെഴമൊരു ചെറുമൊന്തയിലങ്ങനെ
പാലു കറക്കുകയാണമ്മ.
കൊതിയൊടു മതിമതിയെന്നുവിലക്കി-
കൊച്ചുകിടാവിത തുള്ളുന്നു.

വലിയ തണുപ്പാണെങ്കിലുമച്ഛൻ
വയലിൽപ്പണിയുണ്ടതു നോക്കാൻ
വടിയുമെടുത്തു വടക്കുവശത്തെ-
പ്പടികളിറങ്ങി നടക്കുന്നു.

വായിക്കാനുണ്ടേറെയെനിക്കും
ഞാനും സഞ്ചിയഴിക്കട്ടെ.
നേരേ ജോലികൾ ചെയ്യാതാരും
നേരം വെറുതെ കളയരുതേ!

—വെണ്ണിക്കുളം

അഭ്യാസം

1. ബാലസൂര്യൻ, പൊങ്ങുന്നു, ഭൂമി, പക്ഷികൾ, മനോഹരം, ഭംഗി, വളരെ—ഈ അർത്ഥമുള്ള വാക്കുകൾ എഴുതുക.

2. കൂട്ടിച്ചേർക്കുക:—

   (i) കുട്ടി+കതിരവൻ

   (ii) നല്ല+ഒരു

   (iii) വാല്യം+ഇളക്കി

   (iv) പടികൾ+ഇറങ്ങി

3. ഒററ വാക്കെഴുതുക:—

   (i) മനോഹരമായ പാട്ട്

   (ii) ഉദിച്ചുയരുന്നസൂര്യൻ

4. 'പുലർകാലം' എന്ന ഈ പാഠത്തിൽനിന്നു് എന്തു തത്ത്വമാണു് നാം മനസ്സിലാക്കേണ്ടതു്?

---

പാഠം 15

# കുട്ടികളെ കണ്ടുപഠിക്കുക

ഒരു ദിവസം ഒരു ഗ്രാമത്തിലെ അയല്ക്കാരായ രണ്ടു പെൺകുട്ടികൾ വഴിയിൽനിന്നു കളിക്കയായിരുന്നു. രാജമെന്നും രത്നമെന്നും ആയിരുന്നു ആ ബാലികമാരുടെ പേരു്. അന്നൊരു വിശേഷ ദിവസമായിരുന്നതിനാൽ രണ്ടുപേരും നല്ല ഭംഗിയുള്ള പുതിയ ഉടുപ്പുകളാണു് ധരിച്ചിരുന്നതു്.

തലേ ദിവസം രാത്രി മഴ പെയ്തിരുന്നതിനാൽ വഴിയിൽ അവിടവിടെ ചളിവെള്ളം കെട്ടിനിന്നിരുന്നു. കുട്ടികൾ രണ്ടുപേരും വെള്ളത്തിൽ ഇറങ്ങി നടന്നു കളിക്കുവാൻ തുടങ്ങി. ഉടുപ്പിന്മേൽ അഴുക്കു പററരുതെന്നു കരുതി രണ്ടുപേരും ഉടുപ്പ് കൈകൊണ്ടു പൊക്കിപ്പിടിച്ചുകൊണ്ടാണ് നടന്നിരുന്നതു്. വെള്ളം ഉടുപ്പിന്മേൽ തെറിച്ചു വീഴാതിരിക്കുന്നതിനു് അവർ മനസ്സുവച്ചിരുന്നു. എന്നാൽ രത്നത്തിൻെറ കാൽ വെള്ളത്തിനടിയിൽ കിടന്നിരുന്ന ഒരു കല്ലിന്മേൽതട്ടി. അവൾ വീഴാതെ നോക്കിയെങ്കിലും ചളി വെള്ളം മേല്പോട്ടു തെറിച്ചു. അതു് രാജത്തിൻെറ മുഖത്തും ഉടുപ്പിന്മേലും വീണു. രാജത്തിനു കോപവും സങ്കടവും വന്നു. അവൾ രത്നത്തെ അടിക്കാൻ കൈയോങ്ങി. രത്നം ഓടിക്കളഞ്ഞു.

രത്നം ഓടിപ്പോകുന്നതും തൻെറ മകൾ ചളി വെള്ളത്തിൽ കുളിച്ചു നില്ക്കുന്നതും രാജത്തിൻെറ അമ്മ കണ്ടു. കാരണം ചോദിച്ചപ്പോൾ കുട്ടുകാരി ചളി വെള്ളം തെറിപ്പിച്ചതാണെന്നു മകൾ അമ്മയോടു പറഞ്ഞു. രാജത്തിൻെറ അമ്മ കയർത്തു് ഓടിച്ചെന്നു രത്നത്തെ പിടിച്ചുതല്ലി. കുട്ടിയുടെ കരച്ചിൽ കേട്ട് രത്നത്തിൻെറ അമ്മയും അവിടെയെത്തി. അമ്മമാർ തമ്മിൽ വഴക്കായി. വാക്കേററം മൂഴത്തു് കൈയേററമായി. ലഹളകേട്ട് അയൽവാസികളായ മററു ചിലരും വന്നുകൂടി. എല്ലാവരും ഒരേ സമയത്തു സംസാരിച്ചിരുന്നതുകൊണ്ടു് ആരുപറയുന്നതും തിരിച്ചറിയാൻ കഴിഞ്ഞിരുന്നില്ല.

ഈ ബഹളം കേട്ടു രാജത്തിൻെറ വയസ്സുചെന്ന ഒരു മുത്തശ്ശി തെരുവിലേയ്ക്കു വന്നു. ആ കിഴവി

ഓരോന്നു പറഞ്ഞു് ഇരുക്കൂട്ടരേയും സമാധാനിപ്പിക്കു വാൻ ശ്രമിച്ചു. പക്ഷെ വൃദ്ധ പറയുന്നതൊന്നും ആരും ശ്രദ്ധിച്ചില്ല; എന്നുമാത്രമല്ല, ആരോ വൃദ്ധയെ തട്ടിയിട്ടതുപോലും അറിഞ്ഞില്ല.

ഇങ്ങനെ രണ്ടു ഭാഗത്തുമുള്ള സ്ത്രീകളും പുരുഷന്മാരും ലഹളകൂട്ടിക്കൊണ്ടിരിക്കെ, രാജം തൻെറ ഉടുപ്പിന്മേൽ പററിയ ചളി തുടച്ചുകളഞ്ഞു്, രത്നത്തെ വിളിച്ചു പിന്നെയും കളിക്കാൻതുടങ്ങി. അവർ ചളിവെള്ളം കെട്ടിനിന്ന സ്ഥലത്തുനിന്നു് ഒരു ചെറിയ തോടുകീറി, അതിൽക്കൂടി വെള്ളം ഒലിക്കുന്നതുകണ്ടു് രസിച്ചുനിന്നു. അങ്ങനെ ഒഴുകിവന്ന വെള്ളച്ചാലു് മേൽപറഞ്ഞ വൃദ്ധ നിന്നിരുന്ന സ്ഥലത്തെത്തി. വെള്ളച്ചാലിൽ കരിയിലയും കടലാസ്സുകഷണങ്ങളും എടുത്തിട്ടു് അതൊഴുകിപ്പോകുന്നതു കണ്ടു് കുട്ടികൾ കൈകൊട്ടിച്ചിരിക്കുവാൻ തുടങ്ങി.

ഇതു കണ്ടപ്പോൾ വൃദ്ധ ലഹളകൂട്ടുന്ന ആ സ്ത്രീകളെ വിളിച്ചു്, ആ കുട്ടികളെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു:—“കഷ്ടം! നായ്ക്കളെപ്പോലെ ഇങ്ങനെ വഴക്കടിക്കുവാൻ നിങ്ങൾക്കു നാണമാകുന്നില്ലല്ലോ. കുട്ടികളുടെ കാര്യം പറഞ്ഞല്ലേ നിങ്ങൾ കലഹിക്കുന്നതു്? അതാ നോക്കിൻ! അവർ അതും മറന്നു, അതിനപ്പുറവും മറന്നു. കളങ്കമറിയാത്ത ആ ഓമനകൾ സന്തോഷംകൊണ്ടു തുള്ളിച്ചാടുന്നതു നോക്കിൻ. ചെറിയ കുട്ടികളാണെങ്കിലും, അവൎക്കു നിങ്ങളെക്കാൾ ബുദ്ധിയും സ്നേഹവുമുണ്ടു്, സംശയമില്ല.”

എല്ലാവരും തിരിഞ്ഞുനോക്കിയപ്പോൾ കുട്ടികൾ രണ്ടുപേരും കളിച്ചു രസിക്കുന്നതു കണ്ടു. അവൎക്കു്

വല്ലാത്ത നാണം തോന്നി; മാത്രമല്ല, തങ്ങളുടെ അവിവേകത്തെപ്പററി ഓർത്തു പശ്ചാത്താപവുമുണ്ടായി. മനുഷ്യർ മററുള്ളവരുടെ തെററുകളെ ക്ഷമിക്കാനും മറക്കാനും പഠിക്കേണ്ടതാണെന്നു് ആ കൊച്ചുകുട്ടികളുടെ പ്രവൃത്തിയിൽ നിന്നു് അവർ മനസ്സിലാക്കി.

## അഭ്യാസം

1. ആഖ്യയും ആഖ്യാതവും വേർതിരിക്കുക :—
   - (i) കുട്ടികൾ കൈകൊട്ടിച്ചിരിച്ചു.
   - (ii) അമ്മമാർ വഴക്കുകൂട്ടി.
   - (iii) വൃദ്ധ ഉറക്കെ വിളിച്ചുപറഞ്ഞു.
2. കർത്താവു്, കർമ്മം, ക്രിയ—ഇവയുടെ ചുവട്ടിൽ വരയ്ക്കുക :—
   - (i) വൃദ്ധ കുട്ടികളെ വിളിച്ചു.
   - (ii) അമ്മമാർ കുട്ടികളെ കണ്ടു.
3. ഏകവചനത്തിൻെറ അടിയിൽ ഒരു വരയും ബഹുവചനത്തിൻെറ അടിയിൽ രണ്ടു വരയും ഇടുക. (ഉദാഹരണം:—ബാലിക, ബാലികമാർ)

| | |
|---|---|
| (i) പെൺകുട്ടികൾ | (iv) വൃദ്ധ |
| (ii) അവർ | (v) സ്ത്രീപുരുഷന്മാർ |
| (iii) മനുഷ്യൻ | (vi) കക്ഷണം |

4. (i) രാജത്തിൻെറ അമ്മ കോപിക്കാൻ കാരണമെന്തു്? അമ്മമാരുടെ കോപംകൊണ്ടു് എന്തു സംഭവിച്ചു? 'സ്നേഹിക്കുന്നവക്കു് തെററു പൊറുക്കാൻ കഴിയും' എന്നു ബാലികമാർ എങ്ങനെ സ്പഷ്ടമാക്കി?

   (ii) വിട്ട പദം ചേർക്കുക :—

   കോപം—സ്നേഹം തെററു—പ്രേരിപ്പിക്കുന്നു.
   [കലഹിക്കുവാനും, പൊറുക്കുവാനും — ഈ വാക്കുകൾ യഥാസ്ഥാനം ചേർക്കുക.]

പാഠം 16

# ബുദ്ധിമാനായ യാചകൻ

മണിരഥൻ എന്ന രാജാവു് ഒരിക്കൽ തൻെറ മന്ത്രിയോട്ട് മനുഷ്യക്ക് ഏററവും പ്രയോജനകരമായ സാധനം എന്താണെന്നു ചോദിച്ചു. 'പണം തന്നെ' എന്നു് മന്ത്രി മറുപടി പറഞ്ഞു. പൊതുനിരത്തിൽകൂടി യാത്ര ചെയ്യമ്പോഴായിരുന്നു ഈ സംഭാഷണം നടന്നതു്. 'കൈവശമുണ്ടെങ്കിൽ എന്നുകൂടി പറയേണ്ടതാണു്'' എന്നു സമീപത്തു നിന്നിരുന്ന ഒരാൾ മന്ത്രിയുടെ വാക്യം തിരുത്തി. 'മനുഷ്യരെ രക്ഷിക്കുന്നതെന്താണു്'' ? എന്നു രാജാവു് വീണ്ടും മന്ത്രിയോട്ട ചോദിച്ചു. 'ആഹാരം' എന്നായിരുന്നു ഉത്തരം. 'ദഹിക്കുമെങ്കിൽ എന്നുകൂടി പറയുക' എന്നായി ആദ്യത്തെ ആൾ. രാജാവു് വീണ്ടും മന്ത്രിയോട്ട പല ചോദ്യങ്ങളും ചോദിച്ചു. മന്ത്രി പറയുന്ന മറുപടികളെല്ലാം ആ ആൾ ഒരുവിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ തിരുത്തിക്കൊണ്ടിരുന്നു. അയാൾ നിർദ്ദേശിച്ച ഭേദഗതികൾ വളരെ അത്ഥവത്തായിരുന്നുതാനും.

രാജാവു് ആ മനുഷ്യനെ സൂക്ഷിച്ചുനോക്കി. പട്ടിണി കൊണ്ടു് ചടച്ചു് എല്ലും തൊലിയുമായ ഒരാൾ! മുഷിഞ്ഞു കീറിയ വസ്ത്രമാണു് ധരിച്ചിട്ടുള്ളതു്. വളരെയൊക്കെ പഠിച്ചിട്ടുണ്ടെങ്കിലും കാലക്ഷേപത്തിനു വഴിയില്ലാതെ ഭിക്ഷാടനംകൊണ്ടു് ഉപജീവനം കഴിക്കുന്ന ഒരാളാണു് അതെന്നു് അന്വേഷണത്തിൽ തെളിഞ്ഞു. മതിമാൻ എന്നായിരുന്നു അയാ

ളുടെ നാമധേയം. രാജാവിനു ദയതോന്നി, അയാളെ കൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി ഒരു ചെറിയ ഉദ്യോഗത്തിൽ നിയമിച്ചു. കൃത്യനിർവ്വഹണത്തിലുള്ള സാമർത്ഥ്യവും ബുദ്ധിശക്തിയുംകൊണ്ട് പടിപടിയായി ഉയൎന്ന് ഏതാനും കൊല്ലങ്ങൾകൊണ്ട് മതിമാൻ ആ രാജ്യത്തിലെ പ്രധാനമന്ത്രിയായി; മാത്രമല്ല, രാജാവിൻെറ കണ്ണിലുണ്ണിയായിത്തീരുകയും ചെയ്തു.

ഇതു് അവിടത്തെ മററു ഉദ്യോഗസ്ഥന്മാൎക്ക് ഒട്ടും രസിച്ചില്ല. അവർ മതിമാനെ വെറുത്തു. ഏതുവിധത്തിലെങ്കിലും അയാളെ ദ്രോഹിക്കണമെന്ന് അവർ തീരുമാനിച്ചു. ഒരു ദിവസം അവരിൽ ചിലർ രാജാവിനോട്ട് ഇങ്ങനെ അറിയിച്ചു :—

"തിരുമേനി, ഈ മതിമാനെ അതിരുകടന്നു വിശ്വസിക്കുന്നതു ശരിയല്ല. അയാൾ വീട്ടിൽ എന്തോ ഒരു യന്ത്രം വച്ചു പൂജിക്കുന്നുണ്ട്. മന്ത്രവാദം ചെയ്യുന്നുണ്ടെന്നാണ് തോന്നുന്നതു്. അതിൻെറ ശക്തിയാണ് ഇവിടെയൊക്കെ കാണുന്നതു്. ആ യന്ത്രത്തെ കണ്ടുവണങ്ങാതെ അയാൾ ഒരിക്കലും വീട്ടിൽ നിന്നു പുറത്തിറങ്ങുക പതിവില്ല. ആഭിചാരംകൊണ്ട് അയാൾ തിരുമേനിയെ വശീകരിച്ചിരിക്കയാണ്. സംശയമില്ല."

രാജാവ് ഇതു തീരെ വിശ്വസിച്ചില്ല. വെറും ഏഷണിയായിട്ടു മാത്രമേ ആദ്യം അദ്ദേഹം വിചാരിച്ചുള്ളു. എന്നാൽ ദിവസം ചെല്ലുംതോറും ഈ അപവാദം ബലപ്പെട്ടുവന്നപ്പോൾ വാസ്തവസ്ഥിതി അന്വേഷിച്ചറിയണമെന്ന് അദ്ദേഹത്തിനു തോന്നി.

ഒരു ദിവസം രാവിലെ രാജാവു് പെട്ടെന്നു് മതിമാൻെറ ഗൃഹത്തിൽ കടന്നു ചെന്നു ; മന്ത്രി തൽക്ഷണം തന്നോടുകൂടി കൊട്ടാരത്തിലേയ്ക്കു ചെല്ലണമെന്നും ചില അത്യാവശ്യകാര്യങ്ങളെപ്പററി ആലോചിക്കേണ്ടതുണ്ടു് എന്നും അരുളിച്ചെയ്തു.

മതിമാൻ:—അടിയൻ ഇതാ പുറപ്പെട്ടുകഴിഞ്ഞു. ഒരു നിമിഷത്തേയ്ക്കു ക്ഷമിക്കണം. ഒന്നു് അകത്തേ മുറിയിൽ പോയി വരേണ്ടതുണ്ടു്.

രാജാവു്:—എന്തിനു് ? വസ്ത്രം മാറാനോ? ഈ വേഷം ധാരാളം മതി. അത്ര വലിയ ഒരു കാര്യമായതുകൊണ്ടാണു് ഞാൻ തന്നെ നേരിട്ടുപോന്നതു്.

മതിമാൻ:—അകത്തു് ഒന്നു പോയിവരുവാൻ അനുവാദം തരണം. ഒരൊററ നിമിഷം മതി. അധികം താമസിക്കയില്ല.

രാജാവിൻെറ സംശയം ബലപ്പെട്ടു. "ശരി; ഈ കള്ളൻ യന്ത്രംവച്ചു പൂജിക്കുന്നുണ്ടു്. അതറിഞ്ഞിട്ടു വേറെ കാര്യം" എന്നു മനസ്സിൽ കരുതിക്കൊണ്ടു്, "ശരി, എന്നാൽ ഞാൻകൂടെ വരാം, താമസിക്കയില്ലല്ലോ."

മതിമാൻ:—തിരുമേനി അകത്തു് എഴുന്നള്ളാതിരിക്കയാണു് നല്ലതു്. തിരുമേനിക്കു് അതുകൊണ്ടു് ഒരു ലാഭവും ഉണ്ടാകാനില്ല. എന്നെ സംബന്ധിച്ചാണെങ്കിൽ എൻെറ സർവ്വസ്വവും അവിടെയാണിരിക്കുന്നതു്.

രാജാവിൻെറ ശങ്ക വർദ്ധിച്ചു. "സാരമില്ല; ഞാൻ കൂടി അകത്തേയ്ക്കു വരുന്നുണ്ടു്" എന്നു് അദ്ദേഹം തീർത്തുപറഞ്ഞു.

"എന്നാൽ എഴുന്നെള്ളാം" എന്നറിയിച്ചുകൊണ്ടു മതിമാൻ മുമ്പിലും, "ഞാൻ കൂടി വരുന്നതിൽ എന്താണിത്ര പേടി?" എന്നു ചോദിച്ചുകൊണ്ടു രാജാവു പിറകിലുമായി ഒരു മുറിക്കകത്തു ചെന്നു കയറി. അവിടെ ഒരു വെള്ളിപ്പെട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു. മതിമാൻ അതു പതുക്കെ തുറന്നു. അതിൻെറ ഉള്ളിലേയ്ക്കു സൂക്ഷിച്ചു നോക്കിക്കൊണ്ട് ഭക്തിപൂർവ്വം താണു തൊഴുതു. രാജാവു സൂക്ഷിച്ചു നോക്കി. പെട്ടിയിൽ യന്ത്രമോ അതുപോലെയുള്ള മററു സാധനങ്ങളോ ഒന്നും കാണാനില്ല. കീറിപ്പറിഞ്ഞ കുറെ പഴന്തുണിക്കഷണങ്ങൾമാത്രം! രാജാവ് അത്ഭുതത്തോടുകൂടി ചോദിച്ചു: "അമാത്യാ എന്താണിതിൻെറ രഹസ്യം? എന്നോടു പറയാൻ വിരോധമുണ്ടോ? എൻെറ ജിജ്ഞാസ വർദ്ധിക്കുന്നു."

രാജാവിനെ ഒന്നുകൂടി താണു തൊഴുതുകൊണ്ട് മതിമാൻ പറഞ്ഞു:—

"തിരുമേനി അടിയനെ കൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയ ദിവസം അടിയൻ ഉടുത്തിരുന്ന പഴന്തുണിയുടെ അവശിഷ്ടമാണിതു്. അടിയൻ ആരാണെന്നും അടിയൻെറ പൂർവ്വസ്ഥിതി എന്തായിരുന്നുവെന്നും ഇവ അടിയനെ ദിവസവും ഓർമ്മിപ്പിക്കുന്നു. അടിയൻെറ ഗുരുവും ദൈവവും ഈ തുണിക്കഷണങ്ങൾ തന്നെയാണ്. കൊട്ടാരത്തിലേക്കോ കച്ചേരിയിലേക്കോ പുറപ്പെടുന്നതിനുമുമ്പ് ഇവയെ വന്ദിക്കുക അടിയൻെറ ഒരു പതിവാണ്. പിച്ച തെണ്ടുന്ന സാധുക്കളും അടിയനും ഒന്നാണെന്നുള്ള ബോധം അടിയനുണ്ടാക്കിത്തരുന്നതു് ഈ തുണിക്കഷണങ്ങളാകുന്നു. സാധുജനങ്ങളെ ദ്രോഹിക്കാതിരിക്കാൻ ഈ ബോധം

അടിയനു് പ്രേരകമായിത്തീരുന്നു. അടിയൻെറ ഈ പ്രവൃത്തിയാണു് തിരുമേനിയുടെ കീർത്തിയെ വർദ്ധിപ്പിക്കുന്നതു്."

രാജാവിൻെറ സകല സംശയങ്ങളും നീങ്ങി. അദ്ദേഹം മതിമാനെ മുമ്പിലത്തേക്കാളധികം സ്നേഹിക്കയും ഏഷണിക്കാരായ ഉദ്യോഗസ്ഥന്മാരെ കഠിനമായി ശിക്ഷിക്കയും ചെയ്തു.

## അഭ്യാസം

1. 'വെളുത്ത കുതിരയാണു് വേഗത്തിൽ ഓടിയതു്.' ഈ വാക്യത്തിൽ അടിയിൽ വരച്ച പദങ്ങൾ ശ്രദ്ധിക്കുക. കുതിരകൾ പല നിറത്തിലുണ്ടു്. ഓടിയ കുതിരയ്ക്കു് മററു കുതിരകളിൽ നിന്നുള്ള ഭേദം അല്ലെങ്കിൽ വിശേഷണം ആണു് 'വെളുത്ത' എന്ന പദം കുറിക്കുന്നതു്. 'കുതിര' എന്നതു നാമപദമാണല്ലൊ. ഒരു വസ്തുവിനു മററുള്ളവയിൽ നിന്നുള്ള ഭേദത്തെ അല്ലെങ്കിൽ വിശേഷത്തെ കാണിക്കുന്ന പദത്തിനു് 'ഭേദകം' അല്ലെങ്കിൽ 'വിശേഷണം' എന്നു പേർ പറയുന്നു. വെളുത്ത എന്നതു് ഒരു വിശേഷണപദമാകുന്നു. കുതിര എന്നാ നാമത്തെ വിശേഷിപ്പിക്കുന്നതുകൊണ്ടു് അതിനു 'നാമവിശേഷണം' എന്നു പേർ പറയാം.

ഇനി 'വേഗത്തിൽ' എന്ന പദം നോക്കുക. അതു് നാമത്തിൻെറ അർത്ഥത്തെ ഒരു വിധത്തിലും വിശേഷിപ്പിക്കുന്നില്ല. 'ഓടുക' എന്ന ക്രിയയുടെ അർത്ഥത്തെ വിശേഷിപ്പിക്കുന്നു. പതുക്കെയല്ല, വേഗത്തിലാണു് ഓടിയതു് എന്ന അർത്ഥവിശേഷമാണല്ലോ അതു കുറിക്കുന്നതു്. അതുകൊണ്ടു് അതും ഒരു വിശേഷണം തന്നെ. ക്രിയയെ വിശേഷിപ്പിക്കുന്നതുകൊണ്ടു അതു ക്രിയാവിശേഷണമാകുന്നു.

2. നാമവിശേഷണത്തിൻെറയും ക്രിയാവിശേഷണത്തിൻെറയും അടിയിൽ വരയിടുക:—

(i) രാജാവു് ഇതു തീരെ വിശ്വസിച്ചില്ല. വെറും ഏഷണി എന്നേ ആദ്യം വിചാരിച്ചുള്ളു.

(ii) ഒരു ദിവസം രാവിലെ രാജാവു് മന്ത്രിയുടെ ഗൃഹത്തിൽ പെട്ടെന്നു ചെന്നു.

(iii) മററ ഉദ്യോഗസ്ഥന്മാൎക്കു ഒട്ടും രസിച്ചില്ല.

3. സേവകന്മാർ രാജാവിനെ എന്തു ധരിപ്പിച്ചു? രാജാവു് എങ്ങനെ സത്യം കണ്ടറിഞ്ഞു. മന്ത്രിയുടെ നേരെ രാജാവിനു പ്രീതി വൎദ്ധിച്ചതെന്തുകൊണ്ടു്?

---

പാഠം 17

# ഒരു ആവലാതി

ദരിദ്രനെന്നാകിലുമിത്രമാത്രം
കരത്തിലില്ലാത്ത ജനം ചുരുക്കം;
ധരിക്ക നീ നാഥ, നമുക്കിദാനീ-
മൊരിക്കലഷ്ടിക്കുമുപായമില്ല. 1

ഇല്ലങ്ങളിൽചെന്നു നടന്നിരന്നാ
ലില്ലെന്നു ചൊല്ലുന്ന ജനങ്ങളേറും;
അല്ലെങ്കിലാഴക്കരി നൽകുമപ്പോൾ
നെല്ലെങ്കിൽ മൂഴക്കതുമന്തിനേരം. 2

ഉഴക്കു ചോർ കൊണ്ടൊരു വാസരാന്തം
കഴിക്കുമഞ്ചാറു ജനങ്ങളിപ്പോൾ
കിഴക്കുദിക്കുമ്പൊഴുതാത്മജന്മാർ
കഴല്ലു കെട്ടിക്കരയുന്നു കാന്താ ! 3

അപേക്ഷയുള്ളോരു ജനത്തിനെല്ലാ
മുപേക്ഷ കൂടാതെ കൊടുക്കുമീശൻ
മനക്കുരുന്നിൽ കനിവുള്ള കൃഷ്ണൻ
നിനക്കു പണ്ടേ സഖിയെന്നു കേൾപ്പൂ. 4



ഗമിക്ക നീ ചെന്നിഹ കണ്ടുപോന്നാൽ
നമുക്കു വേണ്ടുന്നതു നല്ലമല്ലോ;
രമസ്സു ചേതോഹരനായ കാന്തൻ
ക്ഷമിക്കുമോ നമ്മുടെ ദീനഭാവം?

—കുഞ്ചൻനമ്പ്യാർ

## അഭ്യാസം

1. പദ്യത്തിൻെറ അൎത്ഥം ഗ്രഹിക്കുന്നതിനു് ആദ്യം ആഖ്യാതത്തിൻെറ മുഖ്യ ഭാഗമോ ആഖ്യാതമോ ആയ ക്രിയ കണ്ടുപിടിക്കണം. പിന്നെ ക്രിയയുടെ കൎത്താവു്, കൎമ്മം മുതലായവയും.

'അപേക്ഷയുള്ളോരു ജനത്തിനെല്ലാം
ഉപേക്ഷ കൂടാതെ കൊടുക്കുമീശൻ'—

എന്ന രണ്ടു വരി ഉദാഹരണത്തിനെടുക്കാം. 'കൊടുക്കും' എന്ന ക്രിയയാണല്ലോ ആഖ്യാതം. ആരു കൊടുക്കും? ആൎക്കു കൊടുക്കും? എങ്ങനെ ഉള്ളവൎക്കു കൊടുക്കും? ഈ ചോദ്യങ്ങളുടെ ഉത്തരം യഥാക്രമം എഴുതുക. 'ഈശൻ അപേക്ഷയുള്ളോരു ജനത്തിനെല്ലാം ഉപേക്ഷകൂടാതെ കൊടുക്കും'. എന്തു കൊടുക്കും എന്ന ചോദ്യത്തിനു സന്ദൎഭം കൊണ്ടു് നിങ്ങൾ ഉത്തരം കണ്ടുപിടിക്കണം. അപ്പോഴേ വാക്യത്തിൻെറ അൎത്ഥം പൂൎണ്ണമാവുകയുള്ളു. 'ഈശൻ അപേക്ഷയുള്ള എല്ലാ ജനത്തിനും പ്രാൎത്ഥിക്കുന്നതു് ഉപേക്ഷകൂടാതെ കൊടുക്കും'. ഇങ്ങനെ ആഖ്യയും കൎമ്മവും ആഖ്യാതവും ഒക്കെ ക്രമമനുസരിച്ചു് എഴുതുന്നതിനാണു് അന്വയം എന്നു പറയുന്നതു്. അന്വയം മനസ്സിലാക്കിയാൽ അൎത്ഥം എഴുതാം.

'ഈശൻ പ്രാർത്ഥിക്കുന്ന ആളുകൾക്കെല്ലാം പ്രാർത്ഥിക്കുന്ന വസ്തു ഉദാസീനത കൂടാതെ ദാനം ചെയ്യും.' ഇതാണ് ഈ രണ്ടു വരിയുടെ അർത്ഥം. മററു പദ്യങ്ങളുടേയും അന്വയവും അർത്ഥവും ഗ്രഹിക്കണം; എഴുതണം.

2. (i) കാന്തൻ, നാഥൻ—ഈ വാക്കുകൾക്ക് ഭർത്താവ് എന്നർത്ഥമാകുന്നു. ഭർത്താവിനെ വിളിക്കുന്ന രൂപത്തിൽ ആകുമ്പോൾ ഭർത്താവേ, കാന്താ, നാഥാ— ഇങ്ങനെ പ്രയോഗിക്കണം: ഇതിനു സംബോധന എന്നു പറയും.

[നാഥാ, കാന്താ, എന്നു മലയാളത്തിലെ സംബോധനാരൂപമാണ്, 'നാഥ,' 'കാന്ത,' എന്നു സംസ്കൃതരീതിയിലും കവിതയിൽ കാണും.]

(ii) താഴെ എഴുതുന്ന നാമങ്ങളുടെ സംബോധനാരൂപം എഴുതുക:—

| നാമം | സംബോധന |
|---|---|
| കുഞ്ഞ് | .. |
| അമ്മ | .. |
| അച്ഛൻ | .. |
| മകൻ | .. |
| മകൾ | .. |

[കുഞ്ഞേ, അമ്മേ, അച്ഛാ, മകനേ, മകളേ—ഈ സംബോധനാരൂപങ്ങൾ യഥാസ്ഥാനം എഴുതുക.]

(iii) ഓർമ്മിക്കുക:—

ഇദാനീം=ഇപ്പോൾ, തദാനീം=അപ്പോൾ.

(iv) മനോഹരൻ=

ഭക്ഷണം=

ദിവസത്തിൻറ അവസാനം=

[ഈ മൂന്നു വാക്കുകൾക്ക് പകരം ഈ പാഠത്തിൽ പ്രയോഗിച്ചിട്ടുള്ള വാക്കുകൾ എഴുതുക.

പാഠം 18

# ശ്രീയേശു

1961 വർഷങ്ങൾക്കു മുമ്പാണ് മഹാപുരുഷൻ ആയ യേശുക്രിസ്തു അവതരിച്ചതു്. പലസ്റ്റീൻ രാജ്യത്തിൻെറ തലസ്ഥാനമായ ജറുശ്ലേം നഗരത്തിനടുത്തുള്ള ബത്ലേഹം എന്ന ഒരു ചെറിയ പട്ടണമായിരുന്നു അദ്ദേഹത്തിൻെറ ജന്മഭൂമി. യഹൂദമതമാണ് അന്നു് അവിടെ പ്രചാരത്തിലിരുന്നതു്. ആ മതത്തിൽ ഉൾപ്പെട്ട ദാവീദുരാജവംശത്തിലെ ഒരംഗമായിരുന്നു യേശുവിൻെറ മാതാവായ മറിയം. ആശാരിപ്പണിക്കാരനായ യൗസേപ്പായിരുന്നു അദ്ദേഹത്തിൻെറ വളത്തുപിതാവു്.

മഹാപുരുഷന്മാരുടെ ജീവിതം എന്നും ക്ലേശം നിറഞ്ഞതുതന്നെ. യേശുവിൻെറ ജനനം തനിക്കു് ആപല്ക്കരമാണെന്നു് അന്നു് യൂദാരാജ്യം ഭരിച്ചിരുന്ന ഹേറോദ് എങ്ങനെയോ ധരിച്ചു. ആ ശിശുവിനെ അപായപ്പെടുത്തുവാൻ അയാൾ പല തന്ത്രങ്ങൾ പ്രയോഗിച്ചു. ഈ അരക്ഷിതാവസ്ഥയിൽനിന്നു് ഒഴിഞ്ഞുമാറുന്നതിനുവേണ്ടി, മേരിക്കും യൗസേപ്പിനും കുട്ടിയേയുംകൊണ്ടു് നസറത്തിൽ പോയി താമസിക്കേണ്ടിവന്നു.

ബാലനായ യേശു മാതാപിതാക്കന്മാരുടെ വാത്സല്യഭാജനമായിട്ടാണ് വളൎന്നുവന്നതു്. പന്ത്രണ്ടാമത്തെ വയസ്സുവരെ ആ കുട്ടിക്കു് എന്തെങ്കിലും അസാധാരണത്വം ഉണ്ടെന്നു തോന്നിയിരുന്നില്ല. ഈ ഘട്ടം മുതൽ പ്രസ്തുത ബാലൻ യഹൂദപണ്ഡിതന്മാരുമായി

ലോകനീതികളെപററി വാഗ്വാദം ആരംഭിച്ചു. ദിവ്യത്വം തുളുമ്പുന്ന അദ്ദേഹത്തിൻെറ ആ വാഗ്വിലാസത്തിൽ അന്നത്തെ പണ്ഡിതലോകം വിസ്മയപ്പെട്ടു എന്നുതന്നെ പറയാം. ദേവാലയത്തിനകത്തുവച്ച് വേദപണ്ഡിതന്മാരുമായി നടത്താറുള്ള തക്കം ചിലപ്പോൾ രണ്ടു മൂന്നു ദിവസത്തേയ്ക്കു് നീണ്ടുപോവുക പതിവായിരുന്നു.

പന്ത്രണ്ടാമത്തെ വയസ്സിനുശേഷം കുറേക്കാലത്തേയ്ക്കു ശ്രീയേശുവിനെ നാം ലോകരംഗത്തു കാണുന്നില്ല. മുപ്പതാമത്തെ വയസ്സിലാണ് അദ്ദേഹം വീണ്ടും പ്രത്യക്ഷപ്പെട്ടുന്നതു്. ഈ നീണ്ടകാലഘട്ടമത്രയും യേശു ഈശ്വരചിന്തയിലും ഗുരുജനശുശ്രൂഷയിലും മുഴുകി ജീവിതം നയിച്ചിരിക്കാം.

ശ്രീയേശുവിൻെറ ധമ്മോപദേശം സുഗമവും ജീവിതം പരിപാവനവും ആയിരുന്നു. ദൈവം ലോകപിതാവാണെന്നും ആ നിലയിൽ ലോകത്തിലുള്ള എല്ലാ മനുഷ്യരും സഹോദരരാണെന്നും അദ്ദേഹം പ്രഖ്യാപിച്ചു. ഈ പ്രധാന തത്വത്തെ അടിസ്ഥാനമാക്കിത്തന്നെയായിരുന്നു അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾ മുഴുവൻ. ജനങ്ങൾക്കു തൻെറ ആശയം വ്യക്തമാക്കുവാൻ വേണ്ടി വിശേഷതരത്തിലുള്ള അനേകം ഉപമകൾ അദ്ദേഹം തൻെറ പ്രഭാഷണങ്ങളിൽ പ്രയോഗിച്ചു. യൂദയിലെ ജനങ്ങൾ പരമ്പരയായി അനുഷ്ഠിച്ചുവന്ന അനേകം അനാചാരങ്ങളെ യേശു ശക്തിയുക്തമായ ഭാഷയിൽ എതിൎത്തു. ഇങ്ങനെയുള്ള പ്രഭാഷണങ്ങളും അതനുസരിച്ചുള്ള ജീവിതരീതിയും അത്ഭുതകമ്മങ്ങളും പുരോഗതിക്കു മാൎഗ്ഗം കാണാതെ ഗതിമുട്ടിനിന്നിരുന്ന

അന്നത്തെ ജനതയിൽ വലിയ ആശ്വാസവും വിശ്വാസവും അങ്കുരിപ്പിച്ചു. ആയിരക്കണക്കിന് ആളുകൾ തങ്ങളുടെ പഴയ വിശ്വാസങ്ങളും മാർഗ്ഗങ്ങളും വിട്ട് യേശു ചൂണ്ടികാണിച്ച പുതിയ മാർഗ്ഗത്തിലേയ്ക്കും വിശ്വാസത്തിലേയ്ക്കും തിരിഞ്ഞുതുടങ്ങി.

ഈ പരിവത്തനം, പഴയസമ്പ്രദായങ്ങളിലും ആശയങ്ങളിലും അടിയുറച്ചു നിന്നിരുന്ന പുരോഹിതന്മാക്കും രാജാക്കന്മാക്കും മററും തീരെ രസിച്ചില്ല. ശ്രീയേശു ഒരു വിപ്ലവകാരിയാണെന്ന്—മതദ്രോഹിയും ജനദ്രോഹിയുമാണെന്നും അവർ പ്രഖ്യാപിച്ചു. ഈ വിപ്ലവകാരിയെ വധിച്ചാൽ മാത്രമേ ജനങ്ങളുടെ ഇടയിൽ വദ്ധിച്ചുവരുന്ന ആവേശം ശമിപ്പിക്കുവാനും പഴയ ആചാരങ്ങളെ നിലനിത്തുവാനും സാധിക്കയുള്ളു എന്ന് അവർ തീർച്ചയാക്കി.

യേശുവിനു വധശിക്ഷ വിധിച്ച ന്യായാധിപനായ പീലാത്തോസിന് അദ്ദേഹത്തിൽ എന്തെങ്കിലും കുററം കാണുവാൻ കഴിഞ്ഞില്ല; എങ്കിലും, ജനപ്രക്ഷോഭംനിമിത്തം അന്നത്തെ അധികാരിവർഗ്ഗത്തിൻെറ ആവശ്യത്തെ മുൻനിറുത്തി, ആ മനുഷ്യസ്നേഹിയെ കുരിശിൽതറച്ചു കൊല്ലുവാൻ വിധിക്കതന്നെ ചെയ്തു. അങ്ങനെ, പതിതരിൽ കാരുണ്യം പൊഴിച്ച ശ്രീയേശുവിനെ 33-ാമത്തെ വയസ്സിൽ ഒരു മരക്കുരിശിൽതറച്ച് എന്നന്നേയ്ക്കുമായി അസ്തമിപ്പിക്കുവാൻ അവർ ശ്രമിച്ചു.

അർദ്ധപ്രാണനായി കുരിശിൽ കിടന്ന അവസരത്തിൽപ്പോലും, തന്നെ ഉപദ്രവിച്ചുകൊണ്ടിരുന്ന സഹോദരന്മാക്കുവേണ്ടി അദ്ദേഹം പ്രാത്ഥിച്ചതു് ഇങ്ങനെയാണ്:—"പിതാവേ, അജ്ഞത

നിമിത്തം ഇവർ ചെയ്യുന്ന ഈ അപരാധം ക്ഷമിച്ചരുളേണമേ! ഇവരിൽ അവിടുത്തെ കാരുണ്യം ചൊരിയേണമേ!" എന്തൊരുസ്നേഹം! എന്തൊരു ത്യാഗം! ലോകത്തിൽ ഇതിനേക്കാൾ മഹത്തായ സ്നേഹമോ ത്യാഗമോ ആക്കും ചൂണ്ടിക്കാണിക്കുക സാദ്ധ്യമല്ല.

ശ്രീയേശുവിൻെറ പുതിയ മാൎഗ്ഗം കൈക്കൊണ്ട ശിഷ്യന്മാരും സന്യാസികളും ആ മതം ലോകം മുഴുവൻ പരത്തുവാൻ പരിശ്രമിച്ചു. ആ ത്യാഗിവര്യൻെറ ശിഷ്യപ്രമാണികളിൽ ഒരാളായ സെൻറ് തോമസ്സ് എന്ന മഹാനായിരുന്നു കേരളത്തിൽ ആദ്യമായി ക്രിസ്തുമതം പ്രചരിപ്പിച്ചതെന്നാണ് വിശ്വസിച്ചുവരുന്നത്. ലോകത്തിലെ ജനതയിൽ ഒരു വലിയ വിഭാഗം ഇന്നു് ക്രിസ്തുമതം വിശ്വസിക്കുന്നവരാണ്. ആ പതിതകാരുണികനായ യേശുക്രിസ്തു പ്രകാശിപ്പിച്ച വിജ്ഞാനദീപവും പ്രദർശിപ്പിച്ച ജീവിത മാതൃകകളും ലോകത്തിൻെറ അക്ഷയസ്വത്തായിതീൎന്നിരിക്കുന്നു. ഇങ്ങനെ ലോകക്ഷേമത്തിനായി പ്രവൎത്തിച്ച മഹാന്മാരെയാണ് വാസ്തവത്തിൽ ജനിച്ചവരെന്നോ ജീവിച്ചവരെന്നോ പറയേണ്ടതു്. അവരുടെ ജഡം മൺമറഞ്ഞാലും ചൈതന്യം അനശ്വരമായി നിലനില്ക്കുകതന്നെ ചെയ്യും.

അഭ്യാസം

1. **അറിവില്ലായ്മ, ദുഃഖം, ആപത്തിനെ വരുത്തിവയ്ക്കുന്നതു്, രക്ഷയില്ലാത്ത നില, മറവുള്ളവരിൽ കാണാത്ത, എളുപ്പത്തിൽ മനസ്സിലാക്കാവുന്നതു്, മാററം, താഴ്ന്നനിലയിൽ കഴിഞ്ഞുകൂടുന്നവരിൽ ദയയുള്ളവൻ, നശിക്കാത്ത സമ്പത്തു്,**

ലോകത്തിൻെറ നന്മ, നശിക്കാത്തതു്—ഈ വാക്കുകൾക്കു പകരം പാഠത്തിലുപയോഗിച്ചിട്ടുള്ള പദങ്ങൾ എഴുതുക.

2. യേശുവിൻെറ ധർമ്മോപദേശം എന്തായിരുന്നു?

3. രാമൻ, ജോസഫ്, മുഹമ്മദ് എന്നൊക്കെ കേൾക്കുമ്പോൾ ആ പേരുകൾകൊണ്ടു് ഉദ്ദേശിക്കപ്പെടുന്നവരെല്ലാം ആണുങ്ങളാണെന്നു നമുക്കു പെട്ടെന്നു് മനസ്സിലാകുന്നു. അതുപോലെ സാവിത്രി, മറിയം, ഫാത്തിമ മുതലായ നാമങ്ങൾ കേട്ടാൽ അവരെല്ലാം സ്ത്രീകളാണെന്നും മനസ്സിലാകുന്നു. നാമങ്ങൾ സ്ത്രീകളെ ഉദ്ദേശിക്കുന്നവയെന്നും പുരുഷന്മാരെ ഉദ്ദേശിക്കുന്നവയെന്നും രണ്ടു തരത്തിലുണ്ടെന്നു് ഇതുകൊണ്ടു് വ്യക്തമാകുന്നുണ്ടല്ലോ. കൃഷ്ണൻ, തോമസ്സ്, ഷൗക്കത്താലി, ചിത്തരഞ്ജൻ മുതലായവ പുരുഷന്മാരെ കുറിക്കുന്ന പേരുകളാകുന്നു. അതുപോലെ ത്രേസി, ഉമ്മാച്ചു, സീത, നളിനി മുതലായവ സ്ത്രീകളെ കുറിക്കുന്നവയും.

ഈ രണ്ടിനത്തിലും പെടാത്ത മൂന്നാമതൊരുതരം നാമങ്ങളുണ്ടു്. മേശ എന്ന വാക്കുതന്നെ നോക്കുക. അതിൽ സ്ത്രീജാതിയെന്നോ പുരുഷജാതിയെന്നോ വ്യത്യാസമില്ല. പുസ്തകം, പെൻസിൽ, മഷി, മരം മുതലായവയും ഇതുപോലെയുള്ള പദങ്ങളാകുന്നു.

താഴെ എഴുതുന്ന പദങ്ങളെ സ്ത്രീജാതിയെ കുറിക്കുന്നവ, പുരുഷജാതിയെ കുറിക്കുന്നവ, ഈ വിത്യാസമില്ലാത്തവ—ഇങ്ങനെ മൂന്നായി തിരിച്ചെഴുതുക:—പാഠം, പായ, ഗോപാലൻ, മറിയക്കുട്ടി, പാൽ, പന്തു, കൊമ്പനാന, പിടക്കോഴി, പെൺപക്ഷി, ആൺകുയിൽ, എരുമ, കാള, റോസാപ്പൂ, വീട്.

| ആൺജാതി | പെൺജാതി | ഈ വ്യത്യാസമില്ലാത്തതു് |
|---|---|---|
| ഗോപാലൻ | മറിയക്കുട്ടി | പാഠം |
| കൊമ്പനാന | പശു | പായ |
| ആൺകുയിൽ | പിടക്കോഴി | പാൽ |
| കാള | പെൺപക്ഷി | റോസാപ്പൂ |
| | എരുമ | വീടു് |

---

പാഠം 19

# മൈതാനത്തിലെ സായാഹ്നം

മൈതാനമൊന്നീ മലതൻ വടക്കു-
വശത്തിതാ വിസ്തൃതമായ്ക്കിടപ്പൂ
ഇളം കുളിർപ്പുല്ലുകളാൽ നിറഞ്ഞു
നൽപ്പച്ചവില്ലീസു വിരിച്ചപോലെ. 1

തന്മെയ്യിൽനിന്നെണ്ണയൊലിപ്പതായി-
ത്തോന്നിച്ചിട്ടും കാലികളിസ്ഥലത്തിൽ
തിങ്ങുന്നിളംപുല്ലുകൾ തിന്നുകൊണ്ടു
മേയുന്നു മന്ദേതരഭംഗിയോടെ. 2

ചെമ്മണ്ണെഴും നീണ്ടുവളഞ്ഞ കൊമ്പൊ-
ത്തൊരുക്കനാം വെള്ളെരുതങ്ങുമിങ്ങും
അന്തസ്സിൽ വൻപൂഞ്ഞതുളുമ്പുമാറു-
ലാത്തുന്നു പൈക്കൾക്കെജമാനനായി. 3

പുറത്തൊരോമൽക്കിളിയെച്ചുമന്നും-
കൊണ്ടിങ്ങു മേയുന്നൊരു പോത്തിദാനീം
വട്ടച്ച കൊമ്പുള്ള ശിരസ്സുപൊക്കി
നോക്കുന്നു നമ്മെക്കൊട്ടതായ കണ്ണാൽ. 4

സംഭ്രാന്തനോട്ടത്തൊടു സർവ്വജീവി-
സാമാന്യമാം ശൈശവഭംഗി കാട്ടി
അങ്ങിങ്ങു വാൽപൊക്കിയിടയ്ക്കിടയ്ക്കു
ചാടിക്കുതിക്കുന്നു പശുക്കിടാങ്ങൾ. 5

അകിട്ടിൽമുട്ടിച്ചുടുപാൽ കുടിക്കും
കിടാവിനെ പ്രേമരസാർദ്രയായി
നെററിക്കു ചുട്ടുള്ളൊരു പയ്യിതാ തൻ
നാവാൽച്ചിരം നക്കി മിനുക്കിടുന്നു. 6

കന്നാലി മേയ്ക്കും പല പിള്ളർ, തമ്മിൽ-
പൊത്തിപ്പിടിച്ചും കരണം മറിഞ്ഞും
ഇടയ്ക്കു കൂട്ടത്തൊടു കൂക്കിയാർത്തു-
മോടിക്കിതച്ചും കളിയാടിടുന്നു. 7

സാഹിത്യമഞ്ജരി—ഒന്നാംഭാഗം] [വള്ളത്തോൾ

## അഭ്യാസം

1. പരന്ന, വക്രിച്ച, ചുവന്ന മണ്ണ്, വെളുത്ത കാള, സംഭ്രമിച്ച, ചെറുപ്പത്തിന്റെ ഭംഗി, സ്നേഹം കൊണ്ട് അലിഞ്ഞവൾ, വിസ്താരമുള്ളത്—ഇവയ്ക്കു പകരം ഈ പാഠത്തിൽ പഠിച്ച വാക്കുകൾ എഴുതുക.

2. കൂട്ടിച്ചേർത്തെഴുതുക:—
   (i) കുളിർ + പല്ല്.
   (ii) അങ്ങും + ഇങ്ങും.
   (iii) ഒരു + ഓമൽക്കിളി.
   (iv) മേയുന്നു + ഒരു.

3. പിരിച്ചെഴുതുക:—
   (i) അങ്ങിങ്ങ്.

(ii) ചുട്ടള്ളൊരു.

(iii) പയ്യിതാ.

(iv) നാവാൽച്ചിരം.

4. (i) പച്ചനിറത്തിലുള്ള നല്ല ഇളംപുല്ലുകൊണ്ടു് നിറഞ്ഞ മൈതാനം കണ്ടാൽ എന്തു വിരിച്ചതുപോലെയാണു് തോന്നുക?

(ii) ആറാമത്തെ പദ്യത്തിലെ കർത്താവു്, കർമ്മം, ക്രിയ—ഇവയെഴുതുക.

---

പാഠം 20

# തീവണ്ടിയാപ്പീസ്സ്

(ഒന്നാം ഭാഗം)

[ശങ്കരമേനോൻ മകൾ ലീലയേയും കൂട്ടിക്കൊണ്ടു് തീവണ്ടിയാപ്പീസിലേക്കു പുറപ്പെടുന്നു.]

ശങ്കരമേനോൻ:—ലീലേ, വേഗം നടക്കൂ. വണ്ടിവരാൻ ഇനി ഇരുപതു മിനിട്ടേയുള്ളൂ.

ലീല:—അച്ഛാ, ഞാനിതാ ഒപ്പം തന്നെയുണ്ടു്. കാൽ കുഴയുന്നുണ്ടെങ്കിലും തീവണ്ടി കാണാനുള്ള കൊതികൊണ്ടു് ഞാൻ കഴിയുന്നതും വേഗത്തിൽ നടക്കയാണു്.

ശങ്കര:—എന്റെ മകൾക്കു് ഇപ്പോൾ കാണാമല്ലോ തീവണ്ടി!

ലീല:—അച്ഛാ, അതാ, അവിടെ ആളുകൾ തിങ്ങി കൂടി നില്ക്കുന്നല്ലോ; എന്താണവിടെ വിശേഷം.

ശങ്കര:—വണ്ടിക്കു പോകാനുള്ള ആളുകളുടെ തിരക്കാണ് ആ കാണുന്നതു്.

ലീല:—അതാണോ തീവണ്ടിയാപ്പീസ്സ്?

ശങ്കര:—അതേ, അവിടേയ്ക്കുതന്നെയാണ് നമ്മളും പോകുന്നതു്.

ലീല:—നമ്മളും ടിക്കററു വാങ്ങിക്കണോ?

ശങ്കര:—പിന്നെ?

ലീല:—ടിക്കററു വാങ്ങിയില്ലെങ്കിൽ നമ്മളെ തീവണ്ടിയിൽ കയററില്ലേ?

ശങ്കര:—ഇല്ല.

ലീല:—ഒരു ടിക്കററിനു് എന്താണു വില ?

ശങ്കര:—അതു് യാത്രചെയ്യുന്നതിൻെറ ദൂരമനുസരിച്ചിരിക്കും. നമുക്കു പോകേണ്ട സ്ഥലം ഏതാണെന്നു പറഞ്ഞാൽ, അവിടേയ്ക്കുള്ള ചാർജ്ജ് എന്താണെന്നു് ടിക്കററു് തരാനിരിക്കുന്ന ആൾ പറയും. ആ സംഖ്യ അവിടെ കൊടുക്കണം. അങ്ങനെ കൊടുക്കുന്ന സംഖ്യയ്ക്കുള്ള ലക്ഷ്യമാണു് ടിക്കററു്.

ലീല:—ഒരാൾ ടിക്കററു വാങ്ങാതെ വണ്ടിയിൽ കയറിയാലോ?

ശങ്കര:—വണ്ടിയിൽ ടിക്കററു് പരിശോധിക്കുന്നതിനു് പ്രത്യേകം ആളുകളെ നിയമിച്ചിട്ടുണ്ടു്. ടിക്കററില്ലാത്തവരെ അവർ കണ്ടുപിടിക്കും.

അങ്ങനെയുള്ളവരിൽനിന്നു് ഇരട്ടി സംഖ്യ ഈടാക്കയും ചെയ്യും.

ലീല:—അച്ഛാ, നാം ഇവിടെ എത്തിപ്പോയല്ലോ. ഇതല്ലേ തീവണ്ടിയാപ്പീസ്സ്?



ശങ്കര:—അതെ മകളെ. നീ ആ ബഞ്ചിൽ പോയി രിക്കു. ഞാൻ പോയി ടിക്കററു വാങ്ങിക്കൊണ്ടു വരാം.

ലീല:—എവിടെയാണു് ടിക്കററു കൊടുക്കുന്നതു്?

ശങ്കര:—അതാ, ആ ചുവരിൽ ബുക്കിംഗ് ആപ്പീസ് എന്നെഴുതിയിരിക്കുന്നതു കണ്ടില്ലേ? അതാണു് ടിക്കററു കിട്ടുന്ന സ്ഥലം.

ലീല:—അവിടെ വാതിൽ കാണാനില്ലല്ലോ. പിന്നെ എങ്ങനെ അകത്തു കടക്കും?

ശങ്കര:—ടിക്കററു വാങ്ങുന്നതിനു് അകത്തു കടക്കേണ്ട ആവശ്യമില്ല. അതാ നോക്കു്. അവിടെ ഒരു ചെറിയ കിളിവാതിൽ കാണുന്നില്ലേ?

ലീല:—ഉവ്വു്. അതാ, ആളുകൾ അതിൽക്കൂടി കൈയിടുന്നു.

ശങ്കര:—അവർ ടിക്കററിനുള്ള പണം നീട്ടുകയാണു്.

ലീല:—ആരാണു് പണം വാങ്ങി ടിക്കററു തരുന്നതു്?

ശങ്കര:—ബുക്കിംഗ് ക്ലാക്കു്.

ലീല:—ആളുകൾ ഒരു വരിയായി നിരന്നാണല്ലോ അവിടെ നില്ക്കുന്നതു്. എന്താണച്ഛാ, അങ്ങനെ?

ശങ്കര:—ടിക്കററു വാങ്ങുന്നവരുടേയും ബുക്കിംഗ് ക്ലാക്കിൻേറയും സൗകര്യത്തിനുവേണ്ടിയാണു് ആളുകളെ അങ്ങനെ നിൎത്തിയിരിക്കുന്നതു്. എല്ലാവരും കൂടി ഒന്നിച്ചു കൈയിട്ടാൽ ടിക്കററു് കൊടുക്കാൻ പ്രയാസം നേരിടും. എന്നുമാത്രമല്ല

ആളുകൾ തിങ്ങിക്കൂടിയാൽ പല തരത്തിലുള്ള കുഴപ്പങ്ങൾ ഉണ്ടാകാനും ഇടയുണ്ട്.

ലീല:—ശരി; ഞാൻ ഇവിടെയിരിക്കാം. അച്ഛൻ പോയി ടിക്കററ് വാങ്ങിക്കൊണ്ടുവരൂ.

### അഭ്യാസം

1. ക്രിയാവിശേഷണങ്ങളുടെ അടിയിൽ വരയിടുക :—
   (i) ഞാൻ കഴിയുന്നതും വേഗത്തിൽ നടക്കയാണ്.
   (ii) ആളുകൾ ഉറക്കെ സംസാരിക്കുന്നു.
   (iii) വണ്ടി ഉടൻ വരും, ഇനി ഇരുപതു മിനുട്ടേ ഉള്ളൂ.

2. നാമവിശേഷണങ്ങളെ അടയാളപ്പെടുത്തുക :—
   (i) ഓടുന്ന വണ്ടിയിൽ കയറരുത്, വലിയ ആപത്തു സംഭവിക്കും.
   (ii) നല്ല ആളുകൾ ടിക്കററ വാങ്ങാതെ യാത്ര ചെയ്കയില്ല.

3. ടിക്കററ വാങ്ങാതെ തീവണ്ടിയിൽ കയറിയാലുള്ള ദോഷമെന്ത്?

4. ടിക്കററ വാങ്ങുന്ന ദിക്കിൽ ആളുകൾ വരിയായി നിരന്നു നില്ക്കണമെന്നു പറയുന്നതെന്തുകൊണ്ട്?

---

പാഠം 21

# തീവണ്ടിയാപ്പീസ്സ്

(രണ്ടാം ഭാഗം)

[ശങ്കരമേനോനും ലീലയും പ്ലാററ്ഫോറത്തിൽ ഇരിക്കുന്നു.]

ലീല:—അച്ഛാ, ടിക്കററ് എവിടെ? ഞാനൊന്നു നോക്കട്ടെ.

ശങ്കര:—ഇതാ.

ലീല:—ഇതിൽ എന്തൊക്കെയോ അച്ചടിച്ചിട്ടുണ്ടല്ലോ. എന്താണച്ഛാ അതു്?

ശങ്കര:—റയിൽവേയുടെ പേരാണ് മുകളിൽ കാണുന്നതു്. അതിനു താഴെ ഇടതുവശത്തു് നാം പുറപ്പെടുന്ന സ്ഥലത്തിൻെറയും വലതുവശത്തു് നമുക്കെത്തേണ്ട സ്ഥലത്തിൻെറയും പേരുകൾ അച്ചടിച്ചിരിക്കുന്നു. ടിക്കററിൻെറ വിലയും നാം സഞ്ചരിക്കുന്ന ദൂരവും ആണ് അതിനടിയിൽ കാണിച്ചിട്ടുള്ളതു്. ഒരററത്തു വലിയ അക്കത്തിൽ കാണുന്നതു് ടിക്കററിൻെറ നമ്പരാണ്. ഇന്നത്തെ തീയതിയും അതിൽ കുത്തിയിട്ടുണ്ട്.

ലീല:—ഇതാ, ടിക്കററ് അച്ഛൻ തന്നെ സൂക്ഷിച്ചോളൂ. അതു പോയാൽ ഇരട്ടി ചാർജ്ജ് കൊടുക്കേണ്ടിവരില്ലേ?

ശങ്കര:—അതാ ചൂളം വിളി കേൾക്കുന്നു; വണ്ടി വരുന്നുണ്ട്.

ലീല:—എന്താണച്ഛാ അവിടെ ഒരു പൊക്കമുള്ള തൂണിന്മേൽ ഒടിഞ്ഞ കൈപോലെ ഒരു സാധനം തൂങ്ങിക്കിടക്കുന്നതു് ?

ശങ്കര:—അതാണ് സിഗ്നൽ. വണ്ടി വരാറായി എന്നതിൻെറ അടയാളമാണതു്. വണ്ടി വന്നു കഴിഞ്ഞാൽ ആ കൈ ഉയരും. അതു താഴാതിരുന്നാൽ വണ്ടി നിത്തണമെന്നാണ് നിശ്ചയം.

ലീല:—ഇതാ വണ്ടി എത്തി. ആരോ ഒരാൾ കൊടി കാണിക്കുന്നുണ്ടല്ലൊ. എന്തിനാണതു് ?

ശങ്കര:—സ്റ്റേഷൻ മാസ്റ്റർ പച്ചക്കൊടി കാണിക്കയാണ്. വണ്ടി ഇങ്ങോട്ടു കടന്നുവരാൻ വിരോധമില്ലെന്നാണ് അതിൻെറ അത്ഥം. എന്തെങ്കിലും കാരണവശാൽ തീവണ്ടി ഇങ്ങോട്ടു് കടന്നു വരാൻ പാടില്ലെന്നുണ്ടെങ്കിൽ ചുവന്ന കൊടി കാണിക്കും. വണ്ടി പെട്ടെന്നു് നില്ക്കും.

ലീല:—വണ്ടിയുടെ ഏററവും പിന്നിലുള്ള മുറിയിൽ ഉടുപ്പിട്ടു കൊടിയും പിടിച്ചുകൊണ്ടു് ഒരാൾ നില്പുണ്ടല്ലോ. ആരാണതു് ?

ശങ്കര:—അയാളാണ് ഗാർഡ്. വണ്ടിയെ സംബന്ധിച്ച ചുമതല അയാൾക്കാണ്. ഗാർഡ് അനുവദിച്ചാൽ മാത്രമേ വണ്ടി വിടുകയുള്ളൂ. ശരി. ഇനി നമുക്കു വണ്ടിയിൽ കയറാം.

ലീല:—ഏതു മുറിയിലാണ് നമുക്കു കയറേണ്ടതു് ? ഇതാ ഈ മുറിയിൽ ഒരു തിരക്കുമില്ല. ഇരിക്കാൻ

നല്ല മെത്തയും മററും കാണുന്നുമുണ്ട്. നമുക്കു് ഈ മുറിയിൽതന്നെ കയറാം അച്ഛാ.

ശങ്കര:—മകളേ, അതു് ഒന്നാം ക്ലാസ്സ് മുറിയാണ്. അതിൽ കയറുവാൻ അധികം പണം കൊടുക്കണം. നാം ടിക്കററു വാങ്ങിയിട്ടുള്ളതു് മൂന്നാം ക്ലാസ്സിലേയ്ക്കാണ്.

ലീല:—എന്നാൽ വേണ്ട. ഒരു സ്ത്രീയുടെ പടം മുൻവശത്തു വരച്ചുവച്ചിട്ടുള്ള ആ മുറിയിലും വലിയ തിരക്കില്ല. മെത്തയും മററും ഇല്ലെന്നേയുള്ളു. നമുക്കവിടെ ചെന്നു കയറാം.

ശങ്കര:—സ്ത്രീകൾക്കു മാത്രമായിട്ടുള്ള മുറിയാണതു്, എനിക്കതിൽ കയറാൻ പാടില്ല. എൻെറ മകൾക്കു പ്രായമായി ഒററയ്ക്കു് സഞ്ചരിക്കാറാകുമ്പോൾ ആ മുറിയിൽ കയറാം. ഇപ്പോൾ അടുത്ത മുറിയിൽ എൻെറകൂടെ കയറിക്കൊള്ളു.

[ശങ്കരമേനോൻ ഒരു മുറിയുടെ വാതിൽ തുറക്കുന്നു; രണ്ടുപേരും വണ്ടിയിൽ കയറുന്നു.]

ലീല:—അച്ഛാ, ഒരു കുഴൽവിളി കേട്ടല്ലോ. എന്താണതു്?

ശങ്കര:—ഗാർഡ് വിസിൽ വിളിച്ചതാണതു്. വണ്ടി പുറപ്പെടാറായി എന്നാണതിൻെറ അർത്ഥം. ഞാൻ നേരത്തെ പറഞ്ഞില്ലേ, 'ഗാർഡ് പറഞ്ഞാൽ മാത്രമേ ഇനി ഇവിടെനിന്നു വണ്ടി വിടുകയുള്ളു' എന്നു്. ഇതാ വണ്ടി ഇളകിക്കഴിഞ്ഞു.

അഭ്യാസം

1. തീവണ്ടിയാഫീസുകളിൽ പച്ചക്കൊടിയും ചുവന്ന കൊടിയും കാണിക്കേണ്ട അവസരങ്ങൾ ഏവ?
2. ടിക്കററിൽ എന്തെല്ലാം വിവരങ്ങളാണ് അച്ചടിച്ചു ചേൎക്കാറുള്ളതു്?
3. സ്ത്രീകൾക്കു മാത്രം കയറാവുന്ന തീവണ്ടിമുറികൾ എങ്ങനെ തിരിച്ചറിയാം?
4. അച്ഛൻ, മകൾ, അമ്മാവൻ, സഹോദരൻ, അനുജത്തി ഈ വാക്കുകളുടെ സംബോധനാരൂപം എഴുതുക.

---

പാഠം 22

# മഴവില്ല്

വാടിക്കരിയും കരിമൊട്ടുകളേ,
വാർമഴവില്ലു തെളിഞ്ഞല്ലോ!
ഓടിവരുന്നുണ്ടോടിവരുന്നു-
ണ്ടാടിക്കാറുകളങ്ങകലെ!

വാടികൾ ചൂടിയ കരിമൊട്ടുകളേ,
വാടിക്കൊഴിയേണ്ടിനി നാളെ,
ആടിപ്പാടാൻ നീലക്കാർമുകി-
ലാടയണിഞ്ഞൂ പുതുവൎഷം.

വേനൽച്ചൂടിൽ കത്തിയ വയലുകൾ
മാനത്തല്ലോ മിഴി നട്ടു !
മണ്ണിൽക്കുളിരു വിതയ്ക്കാനല്ലോ
വന്നു നീയെൻ കരിമുകിലേ !

കുളിരു വിതയ്ക്കുക പാടത്തിൽ, പൊ-
ന്നുതിരുലയട്ടേ താളത്തിൽ !
അരിയൊരു കതിർമണി കാണാതലയും
കുരുവികളേ, വരു കുരുവികളേ !

വയലുകൾ നെയ്തു സ്വപ്നങ്ങൾ പൊ-
ന്നുതിരിഴ കോർത്തൊരു സ്വപ്നങ്ങൾ
പുലയക്കുടിലിൻ പൂങ്കരളേതോ
പുകിലുകളോക്കെപ്പുളകിതമായ്.

വിൺമുററത്തു പെരുമ്പറകൊട്ടി
വന്നണയൂ വർഷോത്സവമേ
കുടിലും വയലുമുണർന്നു മഴവി-
ല്ലോടിയേററത്തിനു കുരവയിടാൻ.

ഒ. എൻ. വി. കുറുപ്പ്

അഭ്യാസം

1. കൂട്ടിച്ചേർക്കുക:—

(i) വാടി + കരിയും
(ii) പൊൻ + കതിർ
(iii) നീ + എൻ
(iv) കാണാതെ + അലയും

2. കാർമേഘം, വസ്ത്രം, പുതിയ മഴ, തണുപ്പ്, കണ്ണ് - ഈ അർത്ഥമുള്ള വാക്കുകൾ എഴുതുക.

3. അർത്ഥമെഴുതുക :–

വിൺമുററത്തു പെരുമ്പറകൊട്ടി
വന്നണയു വർഷോത്സവമേ:

---

പാഠം 23

# സീത പറഞ്ഞ കഥ

ഇരുപതാംനൂററാണ്ടിൽ രണ്ടു ലോകമഹായുദ്ധങ്ങൾ നടന്നു. അതുകൊണ്ടു നേരിട്ട നാശത്തിനും ദുരിതത്തിനും കണക്കില്ല. എന്നിട്ടും രാഷ്ട്രങ്ങൾ പണ്ടത്തേക്കാൾ ഭയങ്കരങ്ങളും ആപല്ക്കരങ്ങളും ആയ ആയുധങ്ങൾ നിർമ്മിക്കയും സംഭരിക്കയും ചെയ്തുകൊണ്ടിരിക്കയാണ്. ആത്മരക്ഷയ്ക്കുവേണ്ടിയാണ് ഇപ്രകാരം പ്രവർത്തിക്കുന്നതെന്ന് രാജ്യതന്ത്രജ്ഞന്മാർ പറയുന്നു. ആയുധം അധികം കരുതുന്നതു് സമരത്തിനാണ് വഴി തെളിക്കുക എന്നു് ലോകത്തിലെ ബുദ്ധിമാന്മാരിൽ പലരും ഉപദേശിക്കുന്നുണ്ടു്. നിരായുധീകരണമാണ് ലോകസമാധാനത്തിനും യുദ്ധഭയത്തിൽനിന്നുള്ള വിമോചനത്തിനും ഉള്ള ഏക മാർഗ്ഗമെന്നാണ്, അവരുടെ അഭിപ്രായം. പരസ്പരം ഭയപ്പെടുന്ന രാജ്യങ്ങൾക്കു് അതു മനസ്സിലാക്കാനോ മനസ്സിലായാൽ

ത്തന്നെ ആയുധങ്ങളിലുള്ള വിശ്വാസം ഉപേക്ഷി ക്കാനോ കഴിയുന്നില്ല. എന്തു ചെയ്യും!

യുദ്ധങ്ങൾ പണ്ടും ഉണ്ടായിട്ടുണ്ട്. പക്ഷേ അവ ഇന്നത്തേപ്പോലെ അത്ര ഭയങ്കരമോ ക്രൂരമോ ആയിരു ന്നില്ല. അതുകൊണ്ടാവാം നിരായുധീകരണത്തെപ്പററി ഇതിഹാസങ്ങളിലും മററും പ്രസ്താവിച്ചുകാണാത്തതു്. എന്നാൽ രാമായണത്തിലൊരിടത്തു ആയുധംകൊണ്ടുള്ള ദോഷത്തെക്കുറിച്ചു് വിവരിക്കുന്നുണ്ടു്.

അയോദ്ധ്യയിൽനിന്നു പോന്ന രാമലക്ഷ്മണന്മാരും സീതയും ദണ്ഡകാരണ്യത്തിലൂടെ നടക്കുകയാണ്. പതിന്നാലു കൊല്ലം കാട്ടിൽ സ്വസ്ഥമായി പാക്കുവാ നാണ് അവർ വന്നിരിക്കുന്നതു്; പക്ഷേ രാമലക്ഷ്മണ ന്മാർ വീരപരാക്രമികളാണ്; കൈയിൽ ഒന്നാംതരം ആയുധങ്ങളുണ്ടു്. ആ കാട്ടിലാകട്ടെ വികൃതികളായ രാക്ഷസന്മാരുണ്ടെന്നും കേൾക്കുന്നു. എല്ലാംകൂടി നോക്കു മ്പോൾ ഒരു യുദ്ധമുണ്ടായേയ്ക്കാമെന്നു് സീത ഭയപ്പെട്ടു. അതിനെപ്പററി പ്രസ്താവിക്കുമ്പോൾ സീത രാമനോടു പറഞ്ഞ ഒരു കഥയാണിതു്.

പണ്ടു് ഒരു മഹർഷിയുണ്ടായിരുന്നു. അദ്ദേഹം നേരുപറയുന്നവനായിരുന്നു; മനസ്സിൽ ദുർവിചാര ങ്ങളൊന്നുമില്ലാത്തതുകൊണ്ടു് ശുചി—പരിശുദ്ധൻ— ആയിരുന്നു. ആ ഋഷി ഇരുന്നു തപസ്സു ചെയ്യുന്നതു കൊണ്ടു് ആ കാട്ടിലെ പക്ഷിമൃഗങ്ങൾകൂടി ശുചികളായി സന്തോഷിച്ചിരുന്നു. അങ്ങനെ ആ കാട്ടു് ഒരു പുണ്യ തപോവനമായി.

ഭൂമി ഇങ്ങനെ നന്നായി വരുന്നതു കണ്ടു് ദേവേ ന്ദ്രനു സഹിച്ചില്ല. അദ്ദേഹം ഈ തപസ്വിയുടെ

ത്രുചിത്വം കെട്ടത്തുവാൻ ഒരു സൂത്രം പ്രയോഗിച്ചു. താൻ ഒരു പടയാളിയുടെ വേഷം കെട്ടി. വിശേഷപ്പെട്ട ഒരു വാളുംകൊണ്ടു് തപസ്വിയുടെ അട്ടക്കൽ ചെന്നു പറഞ്ഞു: "മഹാത്മാവേ, ഞാനൊരു യുദ്ധത്തൊഴിലാളിയാണു്. ഇപ്പോൾ ഒരു തീൎത്ഥയാത്ര ചെയ്കയാണു്. തീൎത്ഥയാത്രയിൽ ആയുധം ആവശ്യമില്ലല്ലോ. ഞാൻ മടങ്ങിവരുന്നതുവരെ ഈ വാൾ അങ്ങു സൂക്ഷിച്ചു തന്നാൽ കൊള്ളാം."

ലഘുവായ ഒരുപകാരമാവുമല്ലോ എന്നുവച്ചു് യോഗി അതു സ്വീകരിച്ചു. പടയാളി പോയതിന്നു ശേഷമാണു് അദ്ദേഹം താനേറെറടുത്ത ചുമതലയെപ്പററി ഓൎത്തതു്. തിളങ്ങിമിന്നുന്ന ഒരു വാൾ; അതിന്നു സ്വൎണ്ണരത്നങ്ങൾ പതിച്ച പിടിയും ഉറയും—കട്ടുപോവാൻ വളരെ എളുപ്പം. തൻെറ ഗൃഹമാണെങ്കിൽ അടച്ചുറപ്പില്ലാത്ത ഒരു പൎണ്ണശാല. തനിക്കോ, നിത്യവും രണ്ടു മൂന്നു സ്നാനങ്ങൾക്കും വിറകു്, ചമത, കായ്കനികൾ കൊണ്ടുവരുന്നതിന്നുമായി കൂടക്കൂടെ പുറത്തു പോകണം. സൂക്ഷിക്കാനേല്പിച്ച മുതൽ പുത്രനെ എന്നപോലെ സൂക്ഷിക്കണമെന്നാണു് ധൎമ്മശാസ്ത്രവും. അതുകൊണ്ടു് ആ യോഗി പുറത്തേയ്ക്കു പോകുമ്പോഴൊക്കെ ആ 'പുത്ര'നേയും കൈയിലെടുത്തു് നടക്കുകയായി.

ഒരിക്കൽ ഒരു കനത്ത ചമതക്കൊമ്പു മുറിക്കാൻ ആ വാളൊന്നുപയോഗിച്ചു — ഹായ്! എന്തൊരു മൂച്ച്! പിന്നെയൊരിക്കൽ വഴിക്കുള്ള ഒരു മുൾച്ചെടിപ്പൊന്തയിന്മേൽ അതു പ്രയോഗിച്ചു. ഹായ്! എന്തൊരെളുപ്പം! ക്രമേണ ആ മുനി ആ വാൾ പതിവായി ഉപയോഗിച്ചുതുടങ്ങി. ചെടികളുടെയും മരങ്ങളുടെയുംമേൽ

മാത്രമല്ല, മൃഗങ്ങളുടെമേലും പയററിത്തുടങ്ങി. കുററൻ ക്രൂരമൃഗങ്ങൾപോലും ഒരൊററ വെട്ടിനു രണ്ടു തുണ്ടം. ഹായ്! എന്തു രസം! കാട്ടിൽ ഈ വാൾക്കാരനെ കണ്ടാൽ, അയാളുടെ ചൂരേററാൽ, പ്രാണികളൊക്കെ പാഞ്ഞൊളിക്കുകയായി.

ഈ കഥ എങ്ങനെ അവസാനിച്ചു എന്നു സീത പറയുന്നില്ല. പക്ഷെ നമുക്കതു് ഊഹിക്കാം. ആ യോദ്ധാവു് വാൾ തിരിച്ചുവാങ്ങാൻ വന്നപ്പോൾ ഈ മുനി ശുണ്ഠിയെടുത്തു് അയാളുടെനേരെ വാൾ വീശി ച്ചെന്നിരിക്കും. ദേവേന്ദ്രൻ ചിരിച്ചുകൊണ്ടു് ഒരോട്ടം ഓടുകയും ചെയ്തിരിക്കും.

അതുകൊണ്ടു്, ആയുധം കൈയിലുണ്ടായാൽ അത്യാവശ്യമില്ലാതെതന്നെ ഉപയോഗിപ്പാനിടയാകും. അതു വലിയ ആപത്തായി കലാശിക്കയും ചെയ്യും. ഇതാണു് സീത സൂചിപ്പിച്ചതു്. രാമായണകഥയിൽ ഉണ്ടായതും അതുതന്നെയാണു്. ലക്ഷ്മണൻ ശൂൎപ്പണഖ യുടെ മൂക്കും ചെവിയും ചെത്തിക്കളഞ്ഞതിൽ നിന്നു തുടങ്ങി, ലങ്കാരാജ്യത്തുള്ള സൎവ്വരാക്ഷസരേയും കൊന്നൊടുക്കിയതിലാണല്ലോ അതു് അവസാനി ച്ചതു്.

## അഭ്യാസം

1. ഏകവാക്യമാക്കുക:—

 (i) രാഷ്ട്രങ്ങൾ ഭയങ്കരങ്ങളായ ആയുധങ്ങൾ ഉണ്ടാ ക്കുന്നു.

 (ii) രാഷ്ട്രങ്ങൾ ആപല്ക്കരങ്ങളായ ആയുധങ്ങൾ ഉണ്ടാക്കുന്നു.

[രണ്ടു വാക്യത്തിലെയും കർത്താവിനും കർമ്മത്തിനും ക്രിയയ്ക്കും മാററമില്ല. കർമ്മത്തിനു ഓരോ വാക്യത്തിലും ഓരോ വിശേഷണമാണുള്ളതു്. ആ വിശേഷണങ്ങൾ സമുച്ചയിച്ചാൽമതി. 'ഭയങ്കരങ്ങളും ആപൽക്കരങ്ങളുമായ' എന്ന വിശേഷണം കർമ്മത്തിനു മുമ്പിൽ ചേർക്കുക.]

(iii) രാഷ്ട്രങ്ങൾ ആയുധങ്ങൾ നിർമ്മിക്കുന്നു: രാഷ്ട്രങ്ങൾ ആയുധങ്ങൾ സംഭരിക്കുന്നു.

[രണ്ടു വാക്യത്തിലും ഒരേ കർത്താവും ഒരേ കർമ്മവുമാണുള്ളതു്. ക്രിയകൾക്കുമാത്രമെ ഭേദമുള്ളു. ആ ക്രിയകൾ ഇങ്ങനെ സമുച്ചയിക്കുക. നിർമ്മിക്കയും സംഭരിക്കയും ചെയ്യുന്നു.]

2. (i) ഓർമ്മിക്കുക:—

സായുധം × നിരായുധം

സായുധീകരണം × നിരായുധീകരണം

(ii) പൂരിപ്പിക്കുക:—

രാജ്യതന്ത്രജ്ഞന്മാർ രാജ്യം —

രാജ്യതന്ത്രജ്ഞന്മാർ ആയുധം —

[ഭരിക്കുന്നു, സംഭരിക്കുന്നു—ഈ വാക്കുകൾ യഥാസ്ഥാനം ചേർത്താൽ മതി.]

(iii) രാഷ്ട്രങ്ങൾ തമ്മിൽത്തമ്മിൽ അവിശ്വസിക്കുന്നതുകൊണ്ടാണു കലഹം ഉണ്ടാകുന്നതു്. തമ്മിൽത്തമ്മിൽ വിശ്വസിച്ചാൽ സമാധാനം ഉളവാകും.

[വരയിട്ടിട്ടുള്ള വാക്കിനുപകരം പരസ്പരം, അന്യോന്യം ഈ വാക്കുകൾ ഉപയോഗിച്ചു് വാക്യം മാററിയെഴുതുക.]

3. (i) ജന്റൻ ഋഷിയെ എങ്ങനെ വഞ്ചിച്ചു?
   (ii) ആയുധം ഋഷിയുടെ ജീവിതത്തിൽ എന്തു മാററം വരുത്തി?
   (iii) ഈ കഥ ഏതു ഇതിഹാസത്തിലുള്ളതാണ്? ആരു് ആരോടു് എപ്പോൾ പറഞ്ഞതാണ്?

പാഠം 24

# വൃഥാമത്സരം

സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
നാണംകെട്ട നടക്കുന്നിതു ചിലർ,

മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതികെട്ട നടക്കുന്നിതു ചിലർ,

സത്തുക്കൾ കണ്ടു ശിക്ഷിച്ചു ചൊല്ലുമ്പോൾ
ശത്രുവെപ്പോലെ ക്രുദ്ധിക്കുന്നു ചിലർ,

വന്ദനീയരെക്കാണുന്ന നേരത്തു
നിന്ദിച്ചത്രേ പറയുന്നിതു ചിലർ.

വൃത്തിയും കെട്ട ധൂർത്തരായെത്രയു-
മർത്ഥത്തെകൊതിച്ചെത്ര നശിക്കുന്നു!

അർത്ഥമെത്ര വളരെയുണ്ടായാലും
തൃപ്തിവരാ മനസ്സിന്നൊരിക്കലും;
ചത്തുപോം നേരം വസ്തുമതുപോലു-
മെത്തിടാ കൊണ്ടുപോവാനൊരുത്തനും.

കൂടിയല്ല പിറക്കുന്ന നേരത്തും,
കൂടിയല്ല മരിക്കുന്ന നേരത്തും ;
മദ്ധ്യേയിങ്ങനെ കാണുന്ന നേരത്തു
മത്സരിക്കുന്നതെന്തിനു നാം വൃഥാ ?

പൂന്താനം നമ്പൂരി

## അഭ്യാസം

1. വഴക്കുകൂട്ടുക, വിചാരിച്ച്, ബുദ്ധി, സജ്ജനങ്ങൾ, കോപിക്ക, വന്ദിക്കേണ്ടവർ, ആക്ഷേപിച്ച്, പണം, സന്തോഷം, വെറുതെ—ഈ അർത്ഥമുള്ള വാക്കുകൾ എഴുതുക.
2. പിരിച്ചെഴുതുക:—
   (i) ചൊല്ലിക്കലഹിച്ച്
   (ii) വളരെയുണ്ടായാലും
   (iii) പോവാനൊരുത്തനും
   (iv) ശത്രുവെപ്പോലെ
3. അർത്ഥം എഴുതുക:—
   കൂടിയല്ല പിറക്കുന്ന നേരത്തും,
   കൂടിയല്ല മരിക്കുന്ന നേരത്തും;
   മദ്ധ്യേയിങ്ങനെ കാണുന്ന നേരത്തു
   മത്സരിക്കുന്നതെന്തിനു നാം വൃഥാ?
4. ആളുകളുടെ അഹങ്കാരവും വഴക്കുകളും അർത്ഥമില്ലാത്തതാണെന്നു പറയുന്നതെന്തുകൊണ്ട്?

പാഠം 25

# വേലുത്തമ്പിദളവയുടെ ന്യായദീക്ഷ

[വേലുത്തമ്പിദളവയുടെ തലക്കുളത്തുള്ള വസതി. വേലുത്തമ്പിയും അമ്മയും ഇരിക്കുന്നു.]

തമ്പി:—(അമ്മയുടെ മുഖത്തു സൂക്ഷിച്ചു നോക്കിയിട്ട്) അമ്മ എന്താണിങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുന്നത് ? മുഖം വല്ലാതെ വാടിക്കാണുന്നല്ലോ.

അമ്മ:—വയസ്സായില്ലേ. ക്ഷീണമുണ്ട്. മനസ്സിനു് ആകപ്പാടെ ഒരു സമാധാനവുമില്ല.

തമ്പി:—സമാധാനമില്ലാതാവാൻ കാരണം ?

അമ്മ:—കാരണം നീ തന്നെ. എന്റെ വയററിൽ കിടന്നവനല്ലേ നീ ? അതുകൊണ്ട് നിന്നെപ്പററി വിചാരിക്കുമ്പോൾ സങ്കടം തോന്നുകയാണ്.

തമ്പി:—ഒന്നും ഒളിച്ചുവയ്ക്കാതെ പറയണം അമ്മേ.

അമ്മ:—ഈയിടെയായി എന്തോ എനിക്കൊരു പേടി ! (തൊണ്ട ഇടറുന്നു) എന്റെ മോനു് വല്ല അപകടവും വന്നുപോകുമോ എന്നു്.

തമ്പി:—ഞാനപ്പോഴേ വിചാരിച്ചു, ആ കിട്ടക്കണിയാരു് വല്ലതും പറഞ്ഞുപേടിപ്പിച്ചിരിക്കുമെന്നു്.

അമ്മ:—(ചൊടിച്ചുകൊണ്ടു്) വല്ല കിട്ടുവും ചങ്കുവും പറഞ്ഞാൽ വേലുത്തമ്പിയെപ്പററ എനിക്കങ്ങു പേപിടിച്ചുപോകുമോ ? (ശാന്തയായി) കൊച്ചുവേലൂ, അതൊന്നുമല്ല കാൎയ്യം. നമുക്കു് നാലുപാട്ടം ശത്രുക്കളാണു്. എപ്പോൾ എന്തു സംഭവിക്കുമെന്നു് ആക്കറിയാം ? അടുത്തു നില്ക്കുന്നവരെപ്പോലും വിശ്വസിക്കാൻ വയ്യ.

തമ്പി:—ശത്രുക്കൾ! പോവ്വാൻ പറയണം അമ്മേ. ആരു ശത്രുവായാലും സത്യവും ന്യായവും മുൻനിൎത്തി ഞാൻ എൻെറ ജോലി ചെയ്യും. രാജ്യത്തിലെ ദളവക്കു ശത്രുവുമില്ല, ബന്ധുവുമില്ല.

അമ്മ:—(ബന്ധുവില്ലെന്നു പറഞ്ഞതിലുള്ള നീരസത്തോടെ ഗൗരവത്തിൽ) പെററ തള്ളയേയും ഉടയക്കാരേയും മറന്നു സംസാരിക്കാതെ !

തമ്പി:—(അമ്മയെ തൊട്ടുകൊണ്ടു്) ഇതു കൊച്ചുവേലുവിൻെറ അമ്മ; ദളവയുടേതല്ല. ദളവക്കു് അമ്മയില്ല, അണ്ണനില്ല, അക്കനില്ല, അമ്മാവനില്ല. അമ്മായിയില്ല, ആരുമില്ല. നാട്ടുകാരെല്ലാം ഒന്നുപോലെ. നാട്ടുകാരുടെ ഉപ്പും ചോറും തിന്നുന്ന ഒരാൾ അങ്ങനെയല്ലാതെ വിചാരിക്കാമോ അമ്മേ ?

അമ്മ:—വേലൂ, നീ പറഞ്ഞതൊക്കെ ശരിതന്നെ. തീൎച്ചയായും ന്യായം നടത്തണം. പക്ഷേ നിൻെറ ശിക്ഷ കുറെ കൂടിപ്പോണു.

തമ്പി:—അങ്ങനെ വരട്ടെ! ആ കണ്ടെഴുത്തുപിള്ളയുടെ കൈ........

അമ്മ:—വേണ്ട, വേണ്ട; അതു കൂടെക്കൂടെ പറഞ്ഞു് എന്നെ നോവിക്കാതെ. പാവം! ആ മല്ലൻ ഉണ്ട ചോറിന്നു് കൂറുകാണിച്ചവനാണു്. അവ ൻെറ കൈ...........

തമ്പി:—(അക്ഷമനായി) ഇനി അവൻ ആ തെററു ചെയ്യരുതു്. ആ കൈ കൊണ്ടു് അവൻ കള്ളം എഴുതരുതു്. അങ്ങോട്ടു നോക്കൂ അമ്മേ (തെങ്ങു ചൂണ്ടിക്കാണിച്ചു്) ആ തെങ്ങുകളെല്ലാം അവൻ മൂന്നാം തരത്തിൽ ചേർത്തു കരം കുറച്ചില്ലേ? രാജ്യത്തിനു കിട്ടേണ്ട പണമല്ലേ അവൻ നശി പ്പിക്കാൻ ഒരുമ്പെട്ടതു്? രാജ്യദ്രോഹമല്ലേ അതു്! പണവും പ്രതാപവും ഉള്ളവരുടെയെല്ലാം തെങ്ങുകൾ മൂന്നാം തരമായി കണ്ടെഴുതിയാൽ സർക്കാരിനെത്ര നഷ്ടം വരും.

അമ്മ:—ഞാൻ, നിൻെറ അമ്മ—ദളവയുടെ അമ്മ— പറഞ്ഞിട്ടല്ലേ മല്ലൻ അങ്ങനെ ചെയ്തതു്? അതിനു് അവൻ എങ്ങനെ കുററക്കാരനാകും.

തമ്പി:—അമ്മക്കു പറയാം. പക്ഷേ അവൻ അങ്ങനെ ചെയ്തുകൂടാ. അവൻ സർക്കാർ ജോലിക്കാര നാണു്. അവൻ ന്യായമനുസരിച്ചു ജോലി ചെയ്യണം. ദളവക്കു് ഒരു ചട്ടം, സമ്പ്രതിക്കു വേറൊരു ചട്ടം, കൂലിക്കാരനു് മറെറാരു ചട്ടം—ഇങ്ങനെയായാൽ എങ്ങനെയാണു് ന്യായം നടക്കുക?

അമ്മ:—അല്ലേ, എന്നാൽപ്പിന്നെ ആ ചിരുതയുടെ പ്ലാവു മുറിച്ച പിള്ളയെ വേലയിൽ നിന്നു് നീക്കിയതെന്തിനു്? അയാൾ ചട്ടം പോലെ

യല്ലേ ചെയ്തതു്? പ്ലാവു് എവിടെ നിന്നാലും പണ്ടാരവക. സക്കാരാവശ്യത്തിനാണു് മുറിച്ചതും.

തമ്പി:—അമ്മമാത്രമല്ല, പലരും ഇതു പറഞ്ഞു കേട്ടിട്ടുണ്ടു്. സക്കാരാവശ്യത്തിനാണെന്നു പറഞ്ഞു ചിരുതയുടെ പ്ലാവുതന്നെ മുറിക്കണമെന്നുണ്ടോ? അവളും അഞ്ചെട്ടു പിള്ളേരും വെള്ളം കുടിച്ചു കിടക്കുന്നതു് അവിടത്തെ അഞ്ചാറു പ്ലാവിലെ ചക്കയിട്ടുകൊണ്ടല്ലേ? അടുത്തുതന്നെ പണക്കാരുടെ പുരയിടങ്ങളിൽ എത്ര പ്ലാവുണ്ടു്? അവയും സക്കാർവക തന്നെയല്ലേ? അതിലൊന്നു മുറിക്കാമായിരുന്നില്ലേ?

അമ്മ:—ഒരു ചെറിയതെററു ചെയ്തു എന്നുവച്ചു് അയാളെ ജോലിയിൽ നിന്നു് നീക്കണോ? അതു കഷ്ടമെയല്ലേ?

തമ്പി:—ചെറിയ തെറേറാ! ചട്ടമുണ്ടെന്നു് പറഞ്ഞു് ജനങ്ങളെ ഉപദ്രവിക്കുന്നതു് നിസ്സാരമായ കാര്യമാണോ? എന്തിനാണു് നിയമങ്ങളുണ്ടാക്കുന്നതു്? ജനങ്ങളെ സഹായിക്കാൻ അല്ലേ? അക്കാര്യം മനസ്സിലാക്കാതെ പാവങ്ങളെ ഉപദ്രവിക്കുന്നവനെ ജോലിയിൽ വച്ചുകൊണ്ടിരിക്കണമെന്നാണോ അമ്മ പറയുന്നതു്?

അമ്മ:—(ആലോചിച്ചിട്ടു്) അപ്പോൾ നീ ചെയ്തതു ശരിയാണു്, അല്ലേ? പക്ഷെ ആളുകൾ ഇതൊന്നും മനസ്സിലാക്കുന്നില്ലല്ലോ. അവർ പറയുന്നു, നിൻെറ ശിക്ഷകളെല്ലാം കുറെ കൂടിപ്പോകുന്നു എന്നു്. ആ വിരോധം മനസ്സിൽ

വച്ചുകൊണ്ടു് വല്ലവരും വല്ല കട്ടംകൈയും പ്രവത്തിച്ചാലോ എന്നാണു് എൻെറ പേടി.

തമ്പി:—എനിക്കു് അങ്ങനെയൊരു പേടിയേയില്ല. ഞാൻ അങ്ങനെ പേടിച്ചുകൊണ്ടിരുന്നാൽ ഒക്കുമോ? രാജ്യത്തിനുവേണ്ടി ന്യായം നടത്തുമ്പോൾ ശത്രുക്കളുണ്ടാകാം, അപകടമുണ്ടാകാം, ചിലപ്പോൾ മരിച്ചുപോയെന്നും വരാം. എന്നായാല്യം ഒരിക്കൽ മരിക്കണം. അതു രാജ്യത്തിനുവേണ്ടിയായാൽ, അതിൽ കൂടുതൽ ഒരു സുകൃതം വരാനുണ്ടോ! എൻെറ ജീവൻ രാജ്യത്തിനുവേണ്ടി ഉഴിഞ്ഞുവച്ചിരിക്കയാണമ്മേ.

[അമ്മയുടെ മുഖം വാടുന്നു. കണ്ണിൽ വെള്ളം നിറയുന്നു. സങ്കടത്തോടുകൂടി മകൻെറ മുഖത്തുനോക്കി, 'മോനേ!' എന്നുമാത്രം പറയുന്നു.]

തമ്പി:—അമ്മേ, ഞാൻ ഇന്നു വളരെ പ്രധാനപ്പെട്ട ഒരു കാര്യത്തിനായി തിരുവനന്തപുരത്തേയ്ക്കു പോകയാണു്. അമ്മയുടെ കണ്ണീരും കണ്ടുകൊണ്ടു ഞാൻ എങ്ങനെ പോകും?

അമ്മ:—(പെട്ടെന്നു് മേൽമുണ്ടിൻെറ തുമ്പുകൊണ്ടു് മുഖം തുടച്ചു കൈക്കൂപ്പി) എൻെറ മണ്ടയ്ക്കാട്ടമ്മേ, എൻെറ മോനു് ഒരപകടവും വരല്ലേ! (കണ്ണടച്ചു പ്രാത്ഥിക്കുന്നു)

[തിരശ്ശീല]

## അഭ്യാസം

1. കുടിച്ചു, കുടിക്കും, ഈ ക്രിയാപദങ്ങൾക്കുള്ള വ്യത്യാസം നിങ്ങൾ പഠിച്ചു കഴിഞ്ഞു. ഓക്കുന്നില്ലേ? ആദ്യത്തേതു നടന്നുകഴിഞ്ഞതിനെപ്പററി പറയുന്നതു്—ഭൂതകാലം. രണ്ടാമത്തേതു് ഇനി നടക്കാനിരിക്കുന്നതിനെപ്പററി പറയുന്നതു്—ഭാവികാലം.

'അവൻ കാപ്പികുടിക്കുന്നു' എന്ന വാക്യത്തിലുമുണ്ടു് കുടിക്കുക എന്ന ക്രിയയിൽ നിന്നുണ്ടായ ഒരു രൂപം. മുൻപു് കുടിച്ചുകഴിഞ്ഞതിനെപ്പററിപറയുമ്പൊഴോ ഇനി കുടിക്കാൻ പോകുന്നതിനെപ്പററി പറയേണ്ടി വരുമ്പോഴോ 'കുടിക്കുന്നു' എന്ന രൂപം നാം പ്രയോഗിക്കാറില്ല. നോക്കുക; 'ഇന്നു രാവിലെ കാപ്പി കുടിക്കുന്നു, എന്നോ ഇന്നു വൈകുന്നേരം കാപ്പി കുടിക്കുന്നു' എന്നോ വല്ലവരും പറയാറുണ്ടോ? ഇല്ല. എന്തുകൊണ്ടു്? കുടിക്കുന്നു എന്നു പറയുമ്പോൾ കുടിക്കുക എന്ന പ്രവൃത്തി നടന്നുകൊണ്ടിരിക്കുകയാണെന്ന തോന്നലാണ് നമുക്കുണ്ടാകുന്നതു്. പഠിക്കുന്നു, എഴുതുന്നു, കളിക്കുന്നു—മുതലായവ പ്രവൃത്തിനടന്നുകൊണ്ടിരിക്കയാണെന്നു കാണിക്കുന്ന മററു ക്രിയാപദങ്ങളാകുന്നു.

ഇങ്ങനെ നടന്നുകൊണ്ടിരിക്കുന്നതിനെപ്പററി പറയുന്നതിനു് വർത്തമാനകാലം എന്നു പേർ.

ക്രിയകൾക്കു വർത്തമാനം, ഭൂതം, ഭാവി എന്നിങ്ങനെ മൂന്നു കാലങ്ങളുണ്ടെന്നു് ഇപ്പോൾ നിങ്ങൾക്കു് മനസ്സിലായില്ലേ?

2. താഴെ കാണിക്കുന്ന ക്രിയകൾക്കു് മൂന്നു കാലങ്ങളിലും വരാവുന്ന രൂപങ്ങളെഴുതുക :—

വീഴുക, കരയുക, ഉണ്ണുക, ചിരിക്കുക, പോവുക.

| വർത്തമാനം | ഭൂതം | ഭാവി |
|---|---|---|
| വീഴുന്നു | വീണു | വീഴും |
| കരയുന്നു | കരഞ്ഞു | കരയും |
| ഉണ്ണുന്നു | ഉണ്ടു | ഉണ്ണും |
| ചിരിക്കുന്നു | ചിരിച്ചു | ചിരിക്കും |
| പോകുന്നു | പോയി | പോകും |

3. വേലുത്തമ്പിയുടെ രാജ്യസ്നേഹത്തെ കാണിക്കുന്ന ഒരു ഉദാഹരണം എഴുതുക.

4. 'രാജ്യത്തിലെ മേലെഴുത്തു് അമ്മയുമില്ല, അച്ഛനുമില്ല.' എന്തർത്ഥത്തിലാണു് വേലുത്തമ്പി മേലവ ഇതു പറഞ്ഞതു് ?

---

പാഠം 26

# കണ്ണന്റെ കളി

മണ്ണു തിന്നീടിനാൻ കണ്ണനെന്നിങ്ങനെ
തിണ്ണംപോയ് ചെന്നിട്ടാദ്ദാരകന്മാർ
മാതാവോടായിട്ടു ചൊല്ലിനിന്നീടിനാർ
മാതാവുതാനതു കേട്ടനേരം,
ഓടിച്ചെന്നങ്ങവൻ ചാരത്തു ചെഞ്ചെമ്മേ
പേടിപ്പിച്ചീട്ടുവാനായിച്ചൊന്നാൾ :
'മണ്ണുതിന്നീടുന്നതെന്തിനു ചൊല്ലുണ്ണീ,
വെണ്ണയും പാലും ഞാൻ താരാഞ്ഞിട്ടോ ?

ചോറില്ലയാഞ്ഞോ മററെന്തില്ലയാഞ്ഞു നീ
ചൊൽവശനല്ലെന്നു വന്നുകൂടി ?
ശീലക്കേടിങ്ങനെ ചാലേ നീ കാട്ടുമ്പോൾ
കോലുകൊണ്ടേയിനി ചോദിക്കുള്ളു.'



അമ്മതാനിങ്ങനെ ചോദിച്ചുകേട്ടുള്ളോ-
രംബുജലോചനൻ താനും ചൊന്നാൻ:

'വെണ്ണയും കൈവിട്ടു മണ്ണു തിന്നീല ഞാൻ
നിർണ്ണയിച്ചാലുമിച്ചൊന്നതമ്മേ.

ബാലന്മാർ ചൊന്നതു നിർണ്ണയമെങ്കിലോ
വാ പിളർന്നീടാം നിൻ മുമ്പിലേ ഞാൻ.'

'വാപിളർന്നീടു നീ' എന്നവൾ ചൊല്ലിയാൽ
വാ പിളർന്നീടിനാൻ ബാലനപ്പോൾ.

മണ്ണിനെക്കാണ്മാനമ്മാതാവുതാനപ്പോൾ
കണ്ണൻതൻ വായിലെ നോക്കുന്നേരം,

മണ്ണെല്ലാമങ്ങവൻ വായിലേ കാണായി;
മണ്ണിനെയല്ലവൾ വിണ്ണും കണ്ടാൾ.

കൃഷ്ണഗാഥ] [ചെറുശ്ശേരി

അഭ്യാസം

1. കുട്ടികൾ, അമ്മ, അടുക്കൽ, താമരപ്പൂ, നിശ്ചയിക്കുക, സത്യം—ഈ അർത്ഥത്തിലുള്ള വാക്കുകൾ എഴുതുക.

2. പിരിച്ചെഴുതുക :—

(i) ഓടിച്ചെന്നു്
(ii) ചൊല്ലുണ്ണി
(iii) എന്നവർ
(iv) ബാലനപ്പോൾ

3. അർത്ഥമെഴുതുക :—

മണ്ണെല്ലാമങ്ങവൻ വായിലേ കാണായി;
മണ്ണിനെയല്ലവൾ വിണ്ണും കണ്ടാൾ.

4. യശോദ ശ്രീകൃഷ്ണനോടു പറഞ്ഞ വാക്കുകൾ എഴുതുക.

---

പാഠം 27

# സമ്പാതി

മനുഷ്യൻ ആകാശത്തിലെ വിദൂരപ്രദേശങ്ങളേയും മററു ഗ്രഹങ്ങളേയും കീഴടക്കുവാൻ വേണ്ട പ്രയത്നത്തിൽ ഏപ്പെട്ടിരിക്കയാണല്ലോ. വളരെ പണ്ടു് രണ്ടു കഴുകന്മാരും ഇങ്ങനെ ഒരു ശ്രമം നടത്തുകയുണ്ടായി. അവർ സൗമ്യനായ ചന്ദ്രനിലേയ്ക്കോ ചൊവ്വയിലേയ്ക്കോ അല്ല, സാക്ഷാൽ സൂര്യനിലേയ്ക്കുതന്നെ പറന്നെത്താൻ പോയ ഒരു കഥയുണ്ടു്. രാമായണത്തിലാണു് ആ കഥയുള്ളതു്. രാമായണത്തിലെ പ്രധാന കഥ ചുരുക്കത്തിലെങ്കിലും നിങ്ങൾ കേട്ടിരിക്കുമല്ലോ.

അയോദ്ധ്യാരാജാവായ ദശരഥന്റെ ജ്യേഷ്ഠപുത്രനായ ശ്രീരാമൻ, അച്ഛന്റെ ഒരു വാഗ്ദാനം നിറവേററുവാൻവേണ്ടി, ഭാര്യയായ സീതയോടും അനുജനായ ലക്ഷ്മണനോടും കൂടി കുറേക്കൊല്ലം ദണ്ഡകാരണ്യത്തിൽ പർണ്ണശാലകെട്ടി പാർക്കുകയുണ്ടായി. അവിടെ

അവക്കു് കാവലായിട്ട ജടായു എന്നൊരു കിഴവൻ കഴുകനുമുണ്ടായിരുന്നു. അദ്ദേഹം ദശരഥരാജാവിൻെറ ഉററ സുഹൃത്തായിരുന്നു.

ഒരിക്കൽ ലങ്കാധിപതിയായ രാവണൻ, രാമലക്ഷ്മണന്മാരെ സൂത്രത്തിൽ പർണ്ണശാലയിൽനിന്നു കററി സീതയെ പിടിച്ചുകൊണ്ടുപോയി. ജടായു ചെന്നു തടഞ്ഞു യുദ്ധം ചെയ്തു രാവണനെ കുറെ ഉപദ്രവിച്ചു എങ്കിലും, ഒടുക്കം രാവണൻ ആ കിഴവനെ വെട്ടിവീഴ്ത്തി കടന്നുകളഞ്ഞു.

തിരിച്ചുവന്ന രാമലക്ഷ്മണന്മാരോടു വിവരം പറവാൻ വേണ്ടത്ര സമയമേ പിന്നെ ജടായു ജീവിച്ചിരുന്നുള്ളു. ഈ രാജകുമാരന്മാർ ആ പിതൃതുല്യനായ കഴുകനുവേണ്ട ശേഷക്രിയകൾ ചെയ്തു.

രാമൻ പിന്നെ സുഗ്രീവനെന്ന കുരങ്ങനുമായി സഖ്യം ചെയ്തു. അയാളുടെ ജ്യേഷ്ഠനായ ബാലിയെ കൊന്നു സുഗ്രീവനെ കിഷ്കിന്ധാരാജാവായി വാഴിച്ചതിനുശേഷം, അയാൾ മുഖേന ഭൂമിയിലുള്ള കുരങ്ങന്മാരെയെല്ലാം വിളിച്ചുകൂട്ടി, സീതയെ കണ്ടുപിടിപ്പാനായി എല്ലാ ദിക്കിലേയ്ക്കുമയച്ചു. "സീതയെ കണ്ടാലും കണ്ടില്ലെങ്കിലും ഒരു മാസത്തിനകം തിരിച്ചുവന്നുകൊള്ളണം, ഇല്ലെങ്കിൽ കൊല്ലും" എന്നാണു് സുഗ്രീവൻ കുരങ്ങന്മാക്കു കൊടുത്ത ആജ്ഞ. 'സുഗ്രീവാജ്ഞ' എന്നു് ആളുകൾ പറയാറില്ലേ, അതിതാണു്.

തെക്കേ ദിക്കിലേയ്ക്കു പോയ കുരങ്ങന്മാർ വഴിക്കു ഒരു കുടുക്കിൽപ്പെട്ടു. അതിൽനിന്നു രക്ഷപ്പെട്ടു് അവർ തെക്കേ കടല്ക്കരയ്ക്കെത്തിയപ്പോഴേയ്ക്കു് ഒരു മാസം കഴി

ഞ്ഞുപോയി. സീതയെ കണ്ടില്ല. നിശ്ചയിച്ച അവധി കഴിഞ്ഞുചെന്നാൽ സുഗ്രീവൻ കൊല്ലും. അതിലും ഭേദം അവിടെത്തന്നെ കിടന്നു ചാവുകയാണെന്നു നിശ്ചയിച്ചു; അവർ ആ കടൽക്കരയിൽച്ചെന്നു് പട്ടിണി കിടന്നു മരിക്കാൻ തയ്യാറായി.

ഈ സമയത്തു്, അടുത്തുള്ള കുന്നിൻ ചരുവിൽ നിന്നു് ഒരു പടുക്കുററൻ ജന്തുവുണ്ടു് ഇഴഞ്ഞുവരുന്നു. ഈ കുരങ്ങന്മാരെ കൊന്നു തിന്നാനുള്ള വരവാണെന്നു തോന്നും, അതിൻെറ ഭാവം കണ്ടാൽ. ആകൃതി കണ്ടാൽ ഒരു കഴുകനാണെന്നും തോന്നും; പക്ഷേ ചിറകില്ലതാനും. അതടുത്തെത്തുമ്പോൾ, കുരങ്ങന്മാർ ജടായു രാമനുവേണ്ടിച്ചെയ്ത ആത്മത്യാഗത്തെ കീർത്തിച്ചു പറകയായിരുന്നു. അതു കേട്ടപ്പോൾ ആ ജന്തുവിൻെറ മട്ടുമാറി; അതു തേങ്ങിക്കരഞ്ഞുകൊണ്ടു് കുരങ്ങന്മാരുടെ അടുത്തുചെന്നു വിവരമെല്ലാം ചോദിച്ചറിഞ്ഞു. അതിനുശേഷം ആ ജന്തു തൻെറ കഥ പറഞ്ഞുകേൾപ്പിച്ചു.

"സഹോദരന്മാരേ, നിങ്ങൾ പറയുന്ന ആ ജടായു എൻെറ കൊച്ചനുജനായിരുന്നു; എൻെറ പേർ സമ്പാതി എന്നാണു്. ചെറുപ്പത്തിലെ ചോരത്തിളപ്പു കാരണം ഞങ്ങൾക്കു സൂര്യനിലേക്കു പറന്നെത്തണമെന്നു് ഒരാഗ്രഹമുണ്ടായി. ഞങ്ങൾ മത്സരിച്ചു വട്ടം ചുററി മേലോട്ടു പറന്നുപൊങ്ങി. സൂര്യൻ അങ്ങനെ നിന്നു കത്തിജ്വലിക്കുന്നു. നേരം മദ്ധ്യാഹ്നമായി. ജടായു വെയിലേററു തളൻ്റു വാടുന്നതായി എനിക്കു തോന്നി. ഞാൻ അവനെ എൻെറ ചിറകുകളുടെ തണലിലാക്കിക്കൊണ്ടു പറന്നു. പെട്ടെന്നു് എൻെറ

ചിറകു രണ്ടും കത്തിപ്പോയി; ഞാൻ ഈ പർവ്വതത്തിന്മേൽ വീണു. അതില്പിന്നെ ഇന്നുവരെ എൻെറ ആ കൊച്ചനുജൻെറ ഒരു വർത്തമാനവും ഞാൻ കേട്ടിട്ടില്ല. അവൻ തൻെറ സുഹൃത്തിൻെറ പുത്രനുവേണ്ടി ആത്മത്യാഗം ചെയ്തു എന്നു കേട്ട ഞാൻ കൃതാർത്ഥനായി. ദയവിചാരിച്ച് നിങ്ങൾ എന്നെ ആ സമുദ്രതീരത്തിലെത്തിച്ചുതന്നാൽ കൊള്ളാം. ഞാൻ എൻെറ ആ കൊച്ചനുജനു് ഉദകക്രിയ ചെയ്യട്ടെ.''

ഈ സമ്പാതിയുടെ ജീവിതത്തെപ്പററി നിങ്ങൾ കുറച്ചിട ആലോചിച്ചു നോക്കണം. സൂര്യനിലേയ്ക്കു പറക്കാമെന്നു വിചാരിക്കാൻ തക്ക കഴിവും കരുത്തുമുള്ള ഒരു ധീരാത്മാവു്! അദ്ദേഹത്തിനു് ആ ചെറുപ്പകാലം മുതൽ ഈ വയസ്സുകാലം വരെ ഒരു പർവ്വതച്ചരിവിൽ ചിറകററ പാററയെപ്പോലെ നിലത്തിഴഞ്ഞു കഴിഞ്ഞുകൂടേണ്ടിവന്നു. എന്തുകൊണ്ടു്? സഹോദരസ്നേഹംകൊണ്ടു്. എന്നിട്ടു് ആ സഹോദരനെ പിന്നെ വല്ലപ്പോഴും കാണാൻസാധിച്ചുവോ? അതൊട്ടില്ലതാനും. അത്ര ദുഃഖപൂർണ്ണമെങ്കിലും എത്ര ധന്യമായ ജീവിതം!

## അഭ്യാസം

1. 'ഒരിക്കൽ രാവണൻ രാമലക്ഷ്മണന്മാരെ പർണ്ണശാലയിൽ നിന്നു് അകററി സീതയെ പിടിച്ചുകൊണ്ടുപോയി.'—ഈ വാക്യത്തിൽ രണ്ടു ക്രിയാപദം ഉണ്ടു്. അകററി, പിടിച്ചുകൊണ്ടുപോയി. ഈ രണ്ടു ക്രിയയുടേയും കർത്താവു് 'രാവണൻ' ആകുന്നു. ക്രിയയോടുള്ള ഈ ബന്ധം കാണിക്കാൻ നാമത്തിൻെറ രൂപത്തിൽ ഒരു മാററവും വരുത്തിയിട്ടില്ല.

'അകററി' എന്ന ക്രിയയുടെ കർമ്മം 'രാമലക്ഷ്മണന്മാർ' ആണു്. കർമ്മമാണെന്നു കാണിക്കാൻ ആ നാമത്തിൻെറ രൂപത്തിൽ 'എ' എന്നു ചേർത്തു മാററം വരുത്തിയിരിക്കുന്നു. 'സീത' എന്ന നാമ രൂപത്തിലും 'എ' എന്നു ചേർത്തിട്ടുണ്ടു്. ആ പദം 'പിടിച്ചുകൊണ്ടുപോയി' എന്ന ക്രിയയുടെ കർമ്മമാണല്ലോ. നാമത്തിനു മററു പദങ്ങളോടുള്ള ബന്ധം കുറിക്കാൻ ഇങ്ങനെ വരുത്തുന്ന രൂപഭേദമാണു് 'വിഭക്തി'. ഏഴു വിഭക്തികളുണ്ടു്. രണ്ടു വിഭക്തി മാത്രമാണു് ഇപ്പോഠം പഠിച്ചതു്. കർത്താവിനെ കുറിക്കുന്ന നിർദ്ദേശിക. കർമ്മത്തെ കുറിക്കുന്ന പ്രതിഗ്രാഹിക. നാമരൂപത്തിൽ 'എ' എന്നു ചേർത്തു് പ്രതിഗ്രാഹികാ രൂപമുണ്ടാക്കുന്നു.

| നിർദ്ദേശിക | പ്രതിഗ്രാഹിക |
|---|---|
| രാമൻ | രാമനെ |
| സീത | സീതയെ |
| രാവണൻ | രാവണനെ |
| പർണ്ണശാല | പർണ്ണശാലയെ |
| നാമം | നാമത്തെ |

2. 'രാവണൻ രാമൻ വഞ്ചിച്ചു'—ഇങ്ങനെ പറഞ്ഞാൽ ആരെയാണു വഞ്ചിച്ചതെന്നോ ആരാണു വഞ്ചിച്ചതെന്നോ സ്പഷ്ടമാവുകയില്ല. 'സമ്പാതി ജഡായു രക്ഷിച്ചു'— ഇങ്ങനെ പറഞ്ഞാലും ആരാണു രക്ഷിച്ചതെന്നും ആരെയാണു രക്ഷിച്ചതെന്നും വ്യക്തമാവില്ലല്ലോ. രാവണനാണു് വഞ്ചിച്ചതെങ്കിൽ എങ്ങനെ പറയണം? സമ്പാതിയാണു് രക്ഷിച്ചതെങ്കിൽ എങ്ങനെ പറയണം?

[രാവണൻ രാമനെ വഞ്ചിച്ചു,
സമ്പാതി ജഡായുവിനെ രക്ഷിച്ചു]

3. 'കഴുകൻ' എന്ന പദം ഒരു ജാതിയിലുള്ള എല്ലാ പക്ഷികളേയും കുറിക്കുന്ന നാമമാണു്. 'സമ്പാതി' എന്ന പദമോ? അതു ആ ജാതിയിൽപ്പെട്ട ഒരു പക്ഷിയുടെ പേരാണു്. 'ജഡായു' എന്ന പദവും കഴുകവർഗ്ഗത്തിൽപ്പെട്ട ഒരു പക്ഷിയുടെ പേരാകുന്നു. നാമങ്ങളിൽ ചിലതു ജാതിയെ കുറിക്കുന്നു; ചിലതു് ജാതിയിൽപ്പെട്ട ഒന്നിനെ അല്ലെങ്കിൽ ഒരു വ്യക്തിയെ കുറിക്കുന്നു.

| ജാതി | വ്യക്തി |
|---|---|
| (i) കഴുകൻ | സമ്പാതി<br>ജടായു |
| (ii) മനുഷ്യൻ | രാമൻ<br>ലക്ഷ്മണൻ<br>സീത |
| (iii) രാക്ഷസൻ | രാവണൻ<br>വിഭീഷണൻ |

(i) സമ്പാതിയും ജഡായുവും ചെറുപ്പത്തിലെ ചോരത്തിളപ്പിൽ എന്തു ചെയ്യാനാണു് ആഗ്രഹിച്ചതു്? ആ ഉദ്യമത്തിൽ അവക്കു് എന്തു പററി?

(ii) സമ്പാതി ജഡായുവിൻെറ ചരമവർത്തമാനം എങ്ങനെ അറിഞ്ഞു? ആ സഹോദരൻ അതു കേട്ടപ്പോൾ എന്തു ചെയ്തു?

